സുറിയാനിസഭാചരിത്രലേഖ



*N. S. No. 4*

കെ. പി. പൌലൂസ്കത്തനാർക്ക

# ഒരു മറുപടി

മലങ്കര സുറിയാനിസഭാ ചരിത്രലേഖാ സംഘം,

മാർ ഇഗ്നാത്ത്യോസ് ദയറാ, ഓമല്ലൂർ,

Printed at the Geo Printing Works, Kottayam - 1944.

For private circulation only. വില ചക്രം 4

## സുറിയാനി സഭാ

# ല ഘു ലേ ഖ ക ൾ

O. S. No.

| | | വില ച. |
|---|---|---|
| 1. | കർബാന തക്സാകളുടെ പുരാതനത്വം | 5 |
| 2. | കർമ്മാനുഷ്ഠാനങ്ങൾ | തീർന്നുപോയി |
| 3. | രക്ഷാപ്രസംഗികൾ | ടി |

N. S. No.

| | | |
|---|---|---|
| 1. | 'അബ്ദുൽമിശിഹായും കാതോലിക്കാസ്ഥാപനവും' ഒരു ഖണ്ഡനം | 7 |
| 2. | സമുദായക്കേസിന്റെ വിധി | 3 |
| 3. | വി. സിംഹാസനത്തിങ്കൽനിന്ന് അയച്ചുതന്ന വിജ്ഞാപനം | (സൗജന്യം) |
| 4. | കെ. പി. പൌലൂസുകത്തനാർക്ക് ഒരു മറുപടി. | 4 |

## തയ്യാറായി വരുന്നവ

5. സഭാസമാധാന പ്രസ്ഥാനം
6. പന്ത്രണ്ട് അച്ചന്മാർക്ക് ഒരു മറുപടി.
7. ക്രിസ്തീയ ആചാര്യത്വം
8. കുപ്രസിദ്ധമായ മൂവാററുപുഴ യോഗം, ഒരു വിമർശനം.
9. പൌരസ്ത്യസിംഹാസനം

## അപേക്ഷിക്കേണ്ടും മേൽവിലാസം

1. മലങ്കര സുറിയാനിസഭാ ലഘുലേഖാ സംഘം,
   മാർ ഇഗ്നാത്യോസ് ദയറാ, ഓമല്ലൂർ.
2. മോഡേൺ ബുക്ക്ഡിപ്പോ, കോട്ടയം.
3. മലങ്കര സേവാ സംഘം, കോട്ടയം.
4. സെൻറ് ജോർജ്ജസ് ബുക്ക്ഡിപ്പോ, കോട്ടയം & ചിങ്ങവനം.

മലങ്കര സുറിയാനിസഭാ ലഘുലേഖകൾ

N. S. No. 4.

## കെ. പി. പൗലൂസുകത്തനാർക്ക് x

# ഒരു മറുപടി

അടുത്തകാലത്തു കാതോലിക്കാപക്ഷം ചേർന്ന കല്ലറയ്ക്കൽപ്പുറമ്പിൽ പൗലൂസ് കത്തനാർ അവർകൾ "പാത്രിയർക്കീസ്പക്ഷത്തിന്റെ ശ്രദ്ധയ്ക്കു" എന്ന തലവാചകത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒരു ലഘുലേഖ ഞങ്ങൾ കാൺകയുണ്ടായി. ഇപ്രകാരം ഒരു ലേഖനം എഴുതുവാൻ തന്നെ പ്രേരിപ്പിച്ച സംഗതി എറികാട്ട് മി: എം. സ്കറിയാ എഴുതി ഈ ലഘുലേഖാ സംഘംവക 1-ാംനമ്പരായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള "ഒരു ഖണ്ഡനം" എന്ന ലഘുലേഖയിലെ വ്യാജപ്രസ്താവനകളുടെ "തനിനിറം പൊതുജനദൃഷ്ടിയിൽ കൊണ്ടുവരുന്നതിനു" ആണെന്നു അതിൽ പ്രസ്താവിച്ചിട്ടുണ്ട്. എന്നാൽ മി. സ്കറിയായുടെ ലഘുലേഖയിൽ അന്ത്യോഖ്യാസിംഹാസനത്തിന്റെ മഹിമ വെറും കെട്ടുകഥയല്ലെന്നും കാതോലിക്കാപക്ഷം പറയുംപ്രകാരം മലങ്കരസഭ തിഗ്രീസിന്റെ അധികാരസീമയിൽ ഉൾപ്പെടുന്ന ഒരു വിഭാഗമല്ലെന്നും, അന്ത്യോഖ്യാ പാത്രിയർക്കീസിനു മലങ്കരസഭമേലുള്ള അവകാശാധികാരങ്ങൾ പൂർവ്വകാലംമുതൽക്കെ ഉള്ളതാണെന്നും, മേൽപട്ടക്കാരെ വാഴിച്ചു നിയമിക്കുവാനു കു

---

X അങ്കമാലി ഭദ്രാസന ഇടവകയിൽപെട്ട ഇദ്ദേഹം കത്തനാർപട്ടം ഏറ്റതു് ആ ഭദ്രാസനാദ്ധ്യക്ഷന്റെ അറിവും സമ്മതവുംകൂടാതെയായിരുന്നു. ഇദ്ദേഹത്തിനു പട്ടംകൊടുത്തതു എന്നു പറയുന്ന മാർ തീമോത്ത്യോസ് അങ്ങനെ ചെയ്തതു് അദ്ദേഹം കണ്ടനാട്ടു ഭദ്രാസനാദ്ധ്യക്ഷനായിരിക്കെ മുടക്കപ്പെട്ടതിനുമുമ്പോ പിമ്പോ എന്നു ഞങ്ങൾക്കു നിശ്ചയമില്ല. ഞങ്ങളിൽ ഒരാൾ നേരിട്ടു ചോദിച്ചതിൽ കത്തനാർ തട്ടാമുട്ടി പറഞ്ഞതല്ലാതെ ശരിയായ മറുപടി തന്നുമില്ല. മെത്രാൻ മുടക്കപ്പെട്ടതിന്റെ ശേഷമാണെങ്കിൽ കത്തനാർക്കു സാധുവായ പട്ടം കിട്ടിയിട്ടില്ലെന്നു വിശേഷിച്ചു പറയേണമെന്നില്ല. അങ്ങനെയെങ്കിൽ ഈ ലഘുലേഖയിൽ അദ്ദേഹത്തെ കത്തനാർ എന്നു പറഞ്ഞിരിക്കുന്നതു കേവലം ലോഹ്യത്തിനുമാത്രമാണെന്നു മാന്യ വായനക്കാർ ധരിക്കേണമെന്നു് അപേക്ഷയുണ്ടു്.

ററംചെയ്താൽ അവരെ ശിക്ഷിക്കുവാനും പാത്രിയർക്കീസിനു അധികാരമുണ്ടെന്നും, അബ്ദൽമിശിഹാ ചിത്തഭ്രമബാധിതനായിരുന്നെന്നും അദ്ദേഹത്തിന്റെ കൈവഴിക്കുണ്ടായിട്ടുള്ള പുരോഹിതന്മാർ സാക്ഷാൽ കാനോനികമായ ആചാര്യന്മാരല്ലെന്നും, തീമോത്തിയോസ് മെത്രാൻ മനസ്സിന്റെ സമനില നശിച്ച ഒരാളാണെന്നും മററും ഒട്ടേറെ സംഗതികൾ സഭാചരിത്രം, കാനോനാകൾ സുന്നഹദോസ് നിശ്ചയങ്ങൾ, പൂർവ്വപ്രസിദ്ധീകരണങ്ങൾ ആദിയായവയുടെ സാക്ഷിയോടുകൂടി കാര്യസമ്പൂർണ്ണവും വിജ്ഞാനപ്രദവുമായി പ്രതിപാദിച്ചിട്ടുണ്ട്. അവയിൽ ഒന്നിനുംതന്നെ ഉത്തരംപറയുന്നതിന് നമ്മുടെ കത്തനാർ ശ്രമിച്ചിട്ടില്ല. നിഷ്പ്രയോജനവും ഫലശൂന്യവുമായ ഒന്നുരണ്ടു സംഗതികളിൽ മാത്രമാണ് അദ്ദേഹം തന്റെ ദുസ്സാമർത്ഥ്യം മുഴുവനും പ്രയോഗിച്ചുകാണുന്നതു്.

അവയിൽ ഒന്ന്, മി. സ്കറിയായുടെ ലഘുലേഖയിൽ ചേകര ഇടവകപ്പത്രികയിൽനിന്നു എടുത്തു എഴുതിയിട്ടുള്ള വാചകങ്ങളിൽ ചിലതു് അതിൽ ഉള്ളവയല്ലെന്നും സ്വയംസൃഷ്ടിച്ച വ്യാജ ഉദ്ധരണികളാണെന്നും ആകുന്നു. രണ്ടാമത്തേതു കർമ്മദയറാചരിത്രത്തിൽ നിന്നു ബ. അബ്ദൽ അഹദ്ദറമ്പാച്ചന്റെ "പ്രത്യക്ഷസത്യ"ത്തിൽ അബ്ദംശീഹിനെ ചിത്തഭ്രമംമൂലം സ്ഥാനഭ്രഷ്ടനാക്കിയെന്നും മററും എഴുതിയിട്ടുള്ള സംഗതികൾ കത്തനാരുടെ ലഘുലേഖയിൽ കുത്തിട്ടു വിട്ടുകളഞ്ഞ ഭാഗത്തുണ്ടെന്നു മി. സ്കറിയായുടെ 'ഖണ്ഡന'ത്തിൽ പറഞ്ഞിരിക്കുന്നതു സത്യമല്ലെന്നും അത്രെ. ഇതിൽ ആദ്യത്തേതിനു —അതായതു 'ഖണ്ഡനംപറയുംപോലെ ഈ വാചകങ്ങൾ ഇടവകപ്പത്രികയിൽ കാണിച്ചുതരുന്നതായാൽ' കൈക്കു ഒരു മോതിരവും, രണ്ടാമതായി പറയപ്പെട്ടിരിക്കുന്ന ചരിത്രസംഗതിയിലെ ആരോപണം സാധൂകരിക്കുന്നതായാൽ ഒരു സ്വർണ്ണമെഡലും ഇവയ്ക്കുംപുറമെ കത്തനാരുടെ പ്രസ്താവനകൾ അസത്യമാണെന്നു തെളിയിക്കുന്നവർക്ക് തൊള്ളായിരം രൂപാ ഇനാമും കൊടുക്കാമെന്നു അദ്ദേഹം വിളംബരംചെയ്തിട്ടുണ്ട്. കൂടാതെ, ഈ തൊള്ളായിരം രൂപായെസംബന്ധിച്ചുള്ള കാര്യത്തിൽ ആരും ശങ്കിക്കേണ്ടതില്ലെന്നു പൊതുജനങ്ങൾക്കു ഉറപ്പു നൽകുന്നതിനു ഒരു നിർദ്ദേശംകൂടി പ്രസ്തുത ലഘുലേഖയിൽ ഉണ്ട്. അതു് ഇങ്ങനെയാണ്. 'എത്ര കൂടിയസംഖ്യയും ഇനാംകൊടുക്കാമെന്നു പറയുവാൻ ശങ്കിക്കേണ്ടതില്ല. എങ്കിലും തെളിയിക്കുന്നതായാൽ കൊടുക്കുവാൻ ഉദ്ദേശിക്കുന്ന സംഖ്യ വേണമല്ലോ പറവാൻ എന്നുകരുതി മാത്രമാണ്, തൊള്ളായിരം രൂപാ എന്നു പറഞ്ഞിട്ടുള്ളതു്. ആർക്കും—അയൽപള്ളികളിലുള്ള ബ. അച്ചന്മാർക്കും —ശ്രമിക്കാം.'

ശരി. തന്റെ സന്മനസ്സിനെയും ഉദ്ദേശശുദ്ധിയെയും പ്രസ്പഷ്ടമാക്കുന്നതിനു ലേഖകൻ കണ്ടുപിടിച്ച മാർഗ്ഗം ഉത്തമമായിട്ടുള്ളതുതന്നെ. പക്ഷെ ഈ ഭാഗം എഴുതിയസമയം ലേഖകൻ ഒരുകാര്യം തീരെ മറന്നുകളഞ്ഞതായി കാണുന്നു. മറെറാന്നുമല്ല. അകലെയുള്ള അച്ചന്മാർക്ക് ലേഖകനെപ്പററിയുള്ള ധാരണ എന്താണെന്നുപറവാൻ ഞങ്ങൾക്ക് അറിഞ്ഞുകൂടെങ്കിലും 'അയൽ പള്ളിക

ളിലുള്ള ബ. അച്ചന്മാരെ' ഇതിലേക്കു പ്രത്യേകം ക്ഷണിച്ചതു ഓർമ്മക്കുറവുമൂലം ഉണ്ടായ ഒരു പ്രമാദമാണെന്നാണു് ഞങ്ങളുടെ അഭിപ്രായം. കാരണം പറയാം. മുഷിയരുതു്. മന:പൂർവ്വമല്ല, ഒരു പൊതുവിപത്തു് ഒഴിക്കാൻവേണ്ടി പറയുന്നതാണു്.

സാന്മാർഗ്ഗികബോധമുള്ള ഏതൊരു കാര്യക്കാരനും ജോലിയിൽനിന്നു വിരമിക്കുമ്പോൾ കണക്കുപ്രകാരം തന്റെ കൈവശമുള്ള പണം രൊക്കംകൊടുത്തും റിക്കാർട്ടുകളെല്ലാം ശരിക്കു ഏൽപിച്ചും പോവുകയല്ലെ സാധാരണ പതിവു്. എന്നാൽ നമ്മുടെ ലേഖകൻ പിറമാടം ദയറാവിട്ടു പോന്നപ്പോൾ ചെയ്തതു് അങ്ങനെയാണോ? അല്ല. കൈവശമുണ്ടായിരുന്ന പണവും സാമാനങ്ങളും കൊടുക്കാതെകഴിക്കുവാൻ വേണ്ടത്ര ശ്രമിക്കുകയും ഒടുവിൽ ഗത്യന്തരമില്ലാതായപ്പോൾ പണത്തിൽ ഒരംശത്തിനുമാത്രം (280 രൂപായാണെന്നു തോന്നുന്നു) 118 ചിങ്ങമാസത്തിൽ ഒരു പ്രോമിസറിനോട്ടു് എഴുതി കൊടുക്കുകയുമാണു ചെയ്തിട്ടുള്ളതു്. ആ ചെറിയസംഖ്യ ഇതുവരെയും കൊടുത്തു കടംവീട്ടിയിട്ടില്ലെന്നാണു് ഞങ്ങളുടെ അറിവു്. എത്ര കൂടിയസംഖ്യയും ഇനാംകൊടുക്കാൻ കഴിവുണ്ടെന്നു പ്രഖ്യാപനംചെയ്തിരുന്ന സന്യാസിയായ ലേഖകൻ കുന്തിരിക്കപ്പുകയേററ ആ ദയറാവകപ്പണം എന്തുകൊണ്ടു ഇതുവരെയും കൊടുത്തുവീട്ടിയില്ല. കൈവശം കണക്കില്ലാതെ പണമുണ്ടായിരുന്നിട്ടും കടബാദ്ധ്യത തീർക്കാതെ ഉത്തമർണ്ണനെ വിഷമിപ്പിക്കുന്ന ഒരാൾ മററുതരത്തിൽ എത്രതന്നെ സ്ഥാനമാനങ്ങൾ ഉള്ളവനായിരുന്നാലും ഒരു ദുർബ്ബുദ്ധിയോ കുതന്ത്രനോ ആയിരിക്കുമെന്നു സജ്ജനങ്ങളിൽനിന്നു കേട്ടുപഠിക്കുവാൻ ഇടവന്നിട്ടുള്ള ലേഖകൻ ആ വാസ്തവം തന്റെ ഖണ്ഡകൃതി എഴുതിയസമയം ഓർമ്മിച്ചിരുന്നെങ്കിൽ വിചിത്രതരമായ ഈ പ്രസ്താവന—ഇനാംകാര്യം—ഉപേക്ഷിക്കുമായിരുന്നു എന്നാണു ഞങ്ങൾ വിശ്വസിക്കുന്നതു്. ലേഖകനെന്നും പിറമാടംദയറായിലെ തന്റെ പെരുമാററത്തേയുംപററിയുള്ള സകല വിവരങ്ങളും ശരിക്കു ധരിച്ചുവച്ചിരിക്കുന്ന "അയൽപള്ളികളിലെ ബ. അച്ചന്മാരോടു്" സമ്മാനം കരസ്ഥമാക്കാൻ ശ്രമിക്കണമെന്നു് പറഞ്ഞാൽ അവർക്കു പെട്ടെന്നുണ്ടാകുന്ന ഭാവം വെറും ഹാസ്യസൂചകമായ ഒരു പുഞ്ചിരി മാത്രമായിരിക്കുമെന്നു മനസ്സിലാക്കുവാൻ ലേഖകനു കഴിയാതെപോയതു് അജ്ഞതകൊണ്ടു എന്നല്ലാതെ മറെറാന്നും പറവാൻ ഞങ്ങൾകാണുന്നില്ല. ഒരുസംഗതിയിൽ അസത്യംപ്രവർത്തിക്കുന്ന ആൾ മററുകാര്യങ്ങളിലും അസത്യംപ്രവർത്തിക്കുവാൻ മടിക്കുകയില്ലെന്നു സാമാന്യം ലോകപരിചയമുള്ളവർക്കെല്ലാം അറിയാം.

അതുപോകട്ടെ. പിറമാടം ദയറായിൽനിന്നു ലേഖകൻ പിരിഞ്ഞപ്പോൾ അവിടെ ചെല്ലുവാനുണ്ടായിരുന്ന രൂപാ രൊക്കം കൊടുത്തുതീർക്കാൻനിർവ്വാഹമില്ലെന്നു വിശ്വസിപ്പിച്ചാണല്ലോ പ്രോമിസറിനോട്ടു് എഴുതിക്കൊടുത്തതു്. അതിനുശേഷം ഈ ചുരുങ്ങിയ കാലങ്ങളിൽ—രണ്ടുവർഷം—ഇത്ര അലക്ഷ്യമായി ചെലവു ചെയ്യത്തക്കവണ്ണം അത്രവളരെ പണം എവിടെനിന്നു

ലഭിച്ചു എന്നു് ആരെങ്കിലും ചോദിച്ചാൽ ലേഖകൻ എന്തു് ഉത്തരംപറയും? ജോലി ചെയ്തു സമ്പാദിച്ചു എന്നൊരു ഉത്തരം പറയാം അല്ലെങ്കിൽ സ്വകാര്യസമ്പാദ്യമുണ്ടായിരുന്നു എന്നായിരിക്കും പറയാവുന്നതു്. എന്തുതന്നെ പറഞ്ഞിരുന്നാലും യോഹന്നാൻ ബപ്റ്റിസ്റ്റിനെ സംബന്ധിച്ചുണ്ടായ ഒരു ചോദ്യത്തിനു യഹൂദമേധാവികൾക്കു യുക്തിയുക്തമായ മറുപടി പറയുവാൻ കഴിയാതെ അവർ വിഷമിച്ച ഒരു നിലയിലാണു് ലേഖകൻ ഇവിടെ എത്തിയിരിക്കുന്നതു് എന്നു തോന്നുന്നു. അതായതു്:—യോഹന്നാൻ മാംദാനായുടെ മാമ്മോദീസാ "സ്വർഗ്ഗത്തിൽനിന്നു്" എന്നുപറഞ്ഞാൽ നിങ്ങൾ അവനെ വിശ്വസിക്കാത്തതു് എന്തുകൊണ്ടെന്നു് ഇവൻ നമ്മോടു ചോദിക്കും. മനുഷ്യരിൽനിന്നു് എന്നുപറഞ്ഞാൽ ജനങ്ങളെല്ലാം നമ്മെ കല്ലെറിയും" ഇതുപോലെ ഏതെങ്കിലും ജോലിചെയ്തു പണം സമ്പാദിച്ചു എന്നു ലേഖകൻ സമാധാനം പറഞ്ഞാൽ, കുടുംബജീവിതം ഉപേക്ഷിച്ചു സന്ന്യാസിപദം സ്വീകരിച്ച താൻ ധനാഗമമാർഗ്ഗമായ ഏതു തൊഴിലിൽ പ്രവേശിച്ചു പണം സമ്പാദിച്ചു എന്നു ചോദിക്കും. സ്വകാര്യമായ സമ്പാദ്യം ഉണ്ടെന്നു പറഞ്ഞാൽ പിറമാടം ദയറായിൽനിന്നു് അപഹരിക്കുകയൊ മറെറവിടെ നിന്നെങ്കിലും മോഷ്ടിക്കുകയൊ ചെയ്യല്ലാതെ വേറെവിധത്തിൽ സ്വകാര്യസമ്പാദ്യമുണ്ടാക്കാൻ വഴിയില്ലെന്നു അറിയാവുന്ന ജനം മുഴുവൻ ഒന്നിച്ചുകൂടി "കള്ളസന്ന്യാസി" എന്നു വിളിച്ചു തന്നെ കല്ലെറിയും. ശരിതന്നെയൊ, എന്തുതോന്നുന്നു? ഇങ്ങനെ ലേഖകൻ മറയനാകുന്നതു് ഇപ്പോൾ ആദ്യമായിട്ടല്ല.

ഇപ്രകാരം വഴിപിഴച്ചു, നിലവിട്ടും നടക്കുന്ന ഒരാളുടെ ലേഖനത്തിനു ഒരു മറുപടി എഴുതാൻ തൂലികാചലനം ചെയ്യുന്നതുതന്നെ ലജ്ജാകരമായിട്ടാണു് ഞങ്ങൾ കരുതുന്നതു്. എങ്കിലും ഈ മനുഷ്യൻ "പട്ടാപ്പകലിൽ ചെയ്യുന്ന തീവെട്ടിക്കൊള്ള"യെപ്പററി ഒന്നും മിണ്ടാതിരുന്നാലുണ്ടാകാനിടയുള്ള ദുഷ്ഫലങ്ങളെ അനുസ്മരിച്ചു ചുരുക്കത്തിൽ ചിലതൊക്കെ ഇവിടെ പറയുവാൻ ഞങ്ങൾ നിർബന്ധിതരായിരിക്കുന്നു.

ആദ്യമായി പറവാനുള്ളതു് ഞങ്ങളുടെ ലഘുലേഖയിൽ സ്വയം സൃഷ്ടിച്ചു് വ്യാജമായി ചേർത്തിരിക്കുന്നു എന്നു ലേഖകൻ ജയഭേരി മുഴക്കുന്ന മലങ്കര ഇടവകപ്പത്രികയിലെ ചില ഉദ്ധരണികളെപ്പററിയാണു്. അവയെ ഇടവകപ്പത്രികയിൽനിന്നു താഴെ പകർത്തുന്നു.

I. 1905–നു 1080 ഇടവം പത്രിക. വശങ്ങൾ 95, 96

"ഈയിടെ നടന്നതായി പറയുന്ന സ്ഥാനഭ്രഷ്ടിനു് ആരോപിച്ചിരിക്കുന്ന കാരണം രാജദ്രോഹമാണത്രെ. ശീമയിൽ പാത്രിയർക്കീസിന്റെയും യാക്കോബുപാത്രിയർക്കീസിന്റെയും മററും കാലത്തുണ്ടായവയായി മേൽപറഞ്ഞ സംഭവങ്ങൾ പോലെയുള്ള വല്ലതുമായിരിക്കാം ഇപ്പോൾ ആരോപിച്ചിരിക്കുന്ന രാജദ്രോഹകുററമെന്നു വിചാരിപ്പാൻ ന്യായമുണ്ടു്. ഈ സ്ഥാനഭ്രംശംമൂലം പാ

ത്രിയക്കാസിംഹാസനത്തിൽ ഉണ്ടായ ഒഴിവിലേക്കു് ആളിനെ തിരഞ്ഞെടുപ്പാൻ സുൽത്താൻ ആവശ്യപ്പെട്ടിട്ടുണ്ടെന്നും ആ തെരഞ്ഞെടുപ്പുയോഗം കൃംതാ കഴിഞ്ഞാൽ ഏറെ താമസിയാതെ ഉണ്ടാകുവാൻ ഇടയുണ്ടെന്നും കൂടി മേൽപറഞ്ഞ ഇംഗ്ലീഷ് പത്രത്തിൽ (ഗാർഡിയൻ) പ്രസ്താവിച്ചിട്ടുണ്ടു്. ഇതിപ്പറ്റി കൂടുതലായി വല്ല അറിവും കിട്ടിയാൽ പിന്നാലെ പ്രസിദ്ധപ്പെടുത്തുന്നതാകുന്നു.

---

II. 1906–നു 1082–ചിങ്ങം പത്രിക. വശങ്ങൾ 157, 158.

“അന്ത്യോഖ്യാസിംഹാസനാരൂഢനായിരുന്ന മർ ഇഗ്നാത്തിയോസ് അബ്ദൽമശിഹ്–ദ്വിതീയൻ തിരുമനസ്സുകൊണ്ടു ചില കാരണവശാൽ തന്റെ സ്ഥാനസംബന്ധമായ അധികാരത്തിൽനിന്നു് ഒഴിയേണ്ടിവന്ന വിവരം ഇതിനുമുമ്പിൽ ഈ പംക്തികളിൽ വിസ്താരമായി പ്രസ്താവിച്ചിരുന്നതു വായനക്കാർ ഓർത്തിരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ഇദ്ദേഹം തുർക്കിഗവർമ്മെന്റിന്റെയും സമുദായത്തിന്റെയും അതൃപ്തിക്കു പാത്രമാകുവാൻ ഇടയായ കാരണം നമുക്കു സൂക്ഷ്മമായി അറിവാൻ പാടില്ല. രാജകീയമായ ചില സംഗതികളിൽ തുർക്കിഗവർമ്മെന്റിന്റെ അനിഷ്ടം സമ്പാദിച്ചു എന്നു ഗാർഡിയൻ എന്ന ഇംഗ്ലീഷ് പത്രത്തിലെ യെറുശലേം ലേഖകൻ എഴുതിയിരുന്നതായി ഞങ്ങൾ ഓർക്കുന്നുണ്ടു്. ഗവർമ്മെന്റിന്റെ വിരോധമല്ല സമുദായത്തിന്റെ അതൃപ്തി മൂലം ജനങ്ങളുടെയും മെത്രാന്മാരുടെയും ആവലാധിയെ പ്രമാണിച്ചു ഗവർമ്മെന്റു പ്രവേശിച്ചതാണെന്നു വേറെ വിധത്തിൽ ചില അറിവുകൾ കിട്ടിയിട്ടുണ്ടു്. കാരണം എന്തു തന്നെ ആയിരുന്നാലും ഇദ്ദേഹം സ്ഥാനം ഒഴിയേണ്ടിവന്നു എന്നുള്ളതു തീർച്ചയാണു്...അബ്ദൽമിശിഹാ പാത്രിയർക്കീസിന്റെ മേൽ ബഹുജനങ്ങൾക്കു തൃപ്തിയില്ലാതെ വന്നതിന്റെ ആദ്യകാരണം മാർ ഗ്രീഗോറിയോസു ബാവായെ പീഡിപ്പിച്ചു എന്നുള്ളതാണത്രെ’’

III. 1907–നു് 1082 മിഥുനം പത്രിക. വശം 107.

“......ഗാർഡിയന്റെ യെറുശലേം ലേഖകൻ കിഴക്കേ സഭകളെക്കുറിച്ചു പലതും എഴുതിയകൂട്ടത്തിൽ നാലഞ്ചുവരി മാത്രമടങ്ങിയ ഒരു പാരാഗ്രാഫാണു് യാക്കോബായസഭയെക്കുറിച്ചുണ്ടായിരുന്നതു്. അതു് ഏകദേശം ഇപ്രകാരമായിരുന്നു:–“ഈയിടെ സിറിയൻ പാത്രിയർക്കീസിനെ പോർട്ട് (തുർക്കിഗവർമ്മെന്റു്) സ്ഥാനഭ്രംശം ചെയ്തിരിക്കുന്നു. മെത്രാന്മാരുടെ ആവലാധിയാണു കാരണം. അവരുടെ സ്ഥാനപതിയായ മെത്രാപ്പോലീത്താ അതിനെ സ്ഥിരപ്പെടുത്തിയിരിക്കുന്നു. രാജതന്ത്രം (പോലിറ്റിക്സ്) സംബന്ധമായ ചില കാരണങ്ങളും ഇതിൽ അന്തർഭവിച്ചിരിക്കാം’’

മേൽ പകൎത്തിയിരിക്കുന്ന മൂന്നു് ഉദ്ധരണികളിൽ കീഴ്‌വരയിട്ടിരിക്കുന്ന വാചകങ്ങൾ മാത്രമാണു് ഖണ്ഡനത്തിൽ എടുത്തുചേൎത്തിരിക്കുന്നതു്. സത്യാവസ്ഥ ഇങ്ങനെയാണെങ്കിലും ഇനാം സംബന്ധിച്ചുള്ള വാഗ്ദാനം ഒരു പിള്ളകളിയായി ഒഴിഞ്ഞുമാറുവാൻ തക്ക ഒരു പിടിപാടു ലേഖകനു് ഇതിലുണ്ടു്.

ഒരിക്കൽ ഒരു ധനാഢ്യൻ തന്റെ മരണപത്രം തയാറാക്കിയപ്പോൾ അതിൽ, രണ്ടുകൊല്ലത്തിൽ കൂടുതൽ കാലം തന്റെകൂടെ നിന്നിട്ടുള്ള സകല ഭൃത്യന്മാൎക്കും ഒൻപതിനായിരം രൂപാവീതം ദാനമായി കൊടുത്തുകൊള്ളണമെന്നു എഴുതിയിരുന്നു. ഈ വിവരം അയാളുടെ മകൻ അറിഞ്ഞപ്പോൾ അഛന്റെ അടുക്കൽ ചെന്നുപറഞ്ഞു. അച്ഛാ, ഒൻപതിനായിരം രൂപാവീതം ഭൃത്യന്മാൎക്കു കൊടുക്കേണ്ട ആവശ്യം നമുക്കുണ്ടെന്നു എനിക്കു തോന്നുന്നില്ല. പലപ്പോഴായി ഒട്ടുവളരെ ഭൃത്യന്മാർ ഇവിടെ വേലചെയ്തു നിന്നിട്ടുള്ളതുകൊണ്ടു ഒരു വലിയസംഖ്യ ഇതിലേക്കു വേണ്ടിവരുമെന്നു നിശ്ചയമാണു്.

അഛൻ—വേണ്ടിവരികയില്ല.

മകൻ—എന്തുകൊണ്ടു്? ഒൻപതിനായിരം രൂപാ കൊടുത്തുകൊള്ളാമെന്നു എഴുതി ഒപ്പുവച്ചിട്ടുള്ള ഒരു പ്രമാണത്തെ നിഷേധിപ്പാൻ എനിക്കു എങ്ങനെ സാധിക്കും.

അഛൻ:—പ്രയാസം കൂടാതെ സാധിക്കാം. മരണപത്രികയിൽ ഞാൻ എഴുതിയിരിക്കുന്നതു "രണ്ടു കൊല്ലത്തിൽ കൂടുതൽ കാലം എന്റെ കൂടെ നിന്നിട്ടുള്ള ഭൃത്യന്മാൎക്കു" എന്നാണു. രണ്ടുമാസം തികച്ചു ഇവിടെ നിന്നിട്ടുള്ള ഭൃത്യന്മാരില്ല. അതിനാൽ അവരിൽ ആരെങ്കിലും ഇഷ്ടദാനം വാങ്ങാൻ ഇവിടെ വന്നു ഉപദ്രവിക്കുമെന്നു ഭയപ്പെടേണ്ട ആവശ്യം നിനക്കു ഒട്ടും തന്നെയില്ല.

മകൻ:—അങ്ങനെയെങ്കിൽ പിന്നെ എന്തിനാണു അഛാ ആ കാൎയ്യം ഇതിൽ എഴുതുന്നതു്.

അഛൻ:—അതു പറയാം ഞാൻ ഏതൊരു മനുഷ്യനും യാതൊരുതരം ഉപകാരവും ചെയ്യാത്ത ഒരു പരമദുഷ്ടൻ എന്നാണല്ലോ എന്നെപ്പററി പൊതുവെയുള്ള അഭിപ്രായം ഇവിടെ നിന്നു വേലചെയ്തിട്ടുള്ള സാധുക്കളായ സകലൎക്കും ഓരോ വലിയ സംഖ്യവീതം ദാനം ചെയ്യണമെന്നു ഞാൻ എന്റെ മരണപത്രത്തിൽ എഴുതിയിട്ടുണ്ടെന്നുള്ള വസ്തുത പരസ്യമാകുമ്പോൾ—പരസ്യമാക്കണം—എന്നെപ്പററിഉണ്ടായിരുന്ന ധാരണ തെററായിരുന്നു എന്നു ഒരു ബോധം ജനസാമാന്യത്തിനുണ്ടാകാൻ ഇടയില്ലെ. ഉണ്ടെന്നാണു ഞാൻ വിചാരിക്കുന്നതു്.

ഈ മരണപത്രത്തിലെഎന്നവണ്ണമുള്ള ഒരു പ്രയോഗമാണു ലേഖകന്റെ

ഇനാം സംബന്ധിച്ചുള്ള പ്രസ്താവനയിൽ ദൃശ്യമാകുന്നതു്. മേൽ എഴുതിയിരിക്കുന്ന മൂന്നാം ഉദ്ധരണിയാണ് ലേഖകൻെറ, ഒന്നാമത്തെ ആരോപണത്തിനു ഹേതുവായഭാഗം "അടുത്ത മാസത്തെ പത്രികയിൽ (വശം 17)" നിന്നാണു ആ ഉദ്ധരണി എടുത്തതെന്നു ഞങ്ങൾ ഖണ്ഡനത്തിൽ പറഞ്ഞിട്ടുണ്ടു്. അക്ഷരാർത്ഥപ്രകാരം അടുത്തമാസം 80 മിഥുനമാണ്. യഥാർത്ഥത്തിൽ 82 മിഥുനത്തിലെ പത്രിക 107—ാം വശത്താണു ആ ഭാഗം ഉള്ളതു്. ഖണ്ഡനത്തിൽ 82—ാമാണ്ടു എന്നു വേണ്ടിടത്തു 80—ാം ആണ്ടു (മാസത്തിൽ തെററില്ല) എന്നും 107-ാം വശം എന്നതിനുപകരം 17—ാം വശം എന്നും വന്നുപോയതു നക്കൽ പകർത്തിയവരുടെയും പ്രസ്സിൽ അക്ഷരം കൂട്ടിയവരുടെയും സൂക്ഷ്മക്കുറവു മൂലമാണെന്നു ഗ്രഹിക്കുവാൻ ഏതൊരു വ്യക്തിക്കും കഴിയുമെന്നുള്ള ഓർമ്മ ഈ സമയം ലേഖകനു ഇല്ലാതെപോയതാണു സങ്കടം. വാദവിഷയമായ വാചകങ്ങൾ ഇടവകപ്പത്രികയിൽ ഉണ്ടെന്നു തെളിയിക്കുന്നവർക്കു ലേഖകൻെറ സമ്മാനം ലഭിക്കയില്ല. 80—ാമാണ്ടത്തെ ഇടവകപ്പത്രികയിൽ ഉണ്ടെന്നുകാണിക്കുന്നവർക്കു മാത്രമാണു ലേഖകൻ സമ്മാനം നൽകുവാൻ നിശ്ചയിച്ചിരിക്കുന്നതു്. അതിനാൽ 82—ാമാണ്ടത്തെ ഇടവകപ്പത്രികയിൽ പ്രസ്താവിച്ചിരിക്കുന്ന പ്രസ്തുത സംഗതി 80-ാമാണ്ടത്തെ പത്രികയിൽ ഇല്ലെന്നുള്ള കാരണത്താൽ ലേഖകൻെറ സമ്മാനം വാങ്ങുവാൻ ലേഖകനല്ലാതെ മററാർക്കും അർഹതയില്ലെന്നുള്ളതാണ് ഇതിലെ നേരംപോക്കു്. ഏതായാലും മിതവ്യയം അത്യന്താപേക്ഷിതമായിരിക്കുന്ന ഈ ക്ഷാമകാലത്തു ചെലവുകൂടാതെ ധനാഢ്യൻ എന്നു കീർത്തിസമ്പാദിക്കുവാൻ ലേഖകൻ കണ്ടുപിടിച്ച ഈ വിദ്യ സ്തുത്യർഹമായതാണെന്നു പറയുകതന്നെ വേണം.

മേൽ പ്രസ്താവിച്ച അക്ഷരവീഴ്ച നീക്കിയാൽ ഖണ്ഡനത്തിലെ പ്രസ്താവനകളിൽ എന്തു പ്രമാദം, അല്ലെങ്കിൽ വഞ്ചനയാണ് ഉള്ളതെന്നു ഞങ്ങൾക്കു മനസ്സിലാകുന്നില്ല. ഞങ്ങൾ ഖണ്ഡനത്തിൽ ഉദ്ധരിച്ച ചില വാചകങ്ങൾ 80—ാമാണ്ടത്തെ പത്രികയിൽ ഇല്ലെന്നു ലേഖകൻ പറയുന്നു. എന്നാൽ അവ 82 മിഥുനത്തിലെ ലക്കത്തിൽ ഉണ്ടെന്നു ലേഖകനു് അറിയാമായിരുന്നിട്ടും വെളിപ്പെടുത്താതെ വെറും വാക്കേൽ മാത്രം പിടിച്ചു വാദിക്കുന്നതല്ലയൊ സാക്ഷാൽ വഞ്ചന?

ഇനിയും രണ്ടാമതായി ലേഖകൻെറ ശേഷം ആരോപണങ്ങളെപ്പററി ചിന്തിക്കാം.

"ക്രമതലായി വല്ല അറിവും കിട്ടിയാൽ പിന്നാലെ പ്രസിദ്ധപ്പെടുത്തുന്നതാകുന്നു" എന്നുള്ള 80 ഇടവം പത്രികയിലെ പ്രസ്താവനയെ ഞങ്ങൾ മറച്ചുകളഞ്ഞു എന്നു ലേഖകൻ ഞങ്ങളെ കുററപ്പെടുത്തുന്നു. ക്രമതലായി കിട്ടിയ അറിവു പത്രികയുടെ രണ്ടു ലക്കങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. ഒന്നാമത്തേതു 80 ഇടവ പത്രിക 98—ാം വശത്തും രണ്ടാമത്തേതു 82 ചിങ്ങം പത്രിക 157—ാം വശത്തുള്ള "പാത്രിയർക്കാ പ്രദിഷ്ഠ,, എന്ന പ്രസംഗത്തിലും ആകുന്നു. ഇവയിൽ ആദ്യത്തേതു ഖണ്ഡനത്തിൽ ചേർത്തില്ല. കാരണം അതിൽ വിഷയത്തോടു് സംബന്ധമുള്ള സംഗതികളില്ല.

അബ്ദുംശിഹിന്റെ സ്ഥാനഭ്രംശത്തിനുശേഷം കൈമക്കാമായി മൂസലിലെ മാർ ദീവന്നാസ്യോസ് ബഹനാൻ മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്തു എന്നും മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ സുറിയാനിസഭയിലേക്ക തിരിച്ചുവന്ന എന്നും മാത്രമെ അതിൽ പറഞ്ഞിട്ടുള്ളു. എന്നാൽ സ്ഥാനഭ്രംശം സംബന്ധിച്ച് ഏതാനും കൂടുതൽ വിവരങ്ങൾ അടങ്ങിയിരിക്കുന്നതു് 82 ചിങ്ങത്തിലെ പത്രികയിലാണ്. അതിലെ ആവശ്യപ്പെട്ട ഭാഗം ഞങ്ങൾ ഖണ്ഡനം 18-ം 19-ം വശങ്ങളിൽ ഉദ്ധരിച്ചിട്ടുണ്ട്. മേൽ ചേർത്തിരിക്കുന്ന രണ്ടാം ഉദ്ധരണിയാണ് അതു്. "ഗവൺമെൻറിന്റെ വിരോധമല്ല, സമുദായത്തിന്റെ അതൃപ്തിമൂലം ജനങ്ങളുടെയും മെത്രാന്മാരുടെയും ആവലാധിയെ പ്രമാണിച്ചു" ഗവൺമെൻറു സ്ഥാനഭ്രംശകാര്യത്തിൽ പ്രവേശിച്ചതാണെന്ന് അതിൽ സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്. മേൽ എഴുതിയിരിക്കുന്ന ഒന്നാമത്തെ ഭാഗം (80 ഇടവം ലക്കം 98-ാംവശം) ചേർക്കാഞ്ഞതുകൊണ്ടു ഞങ്ങൾ എന്തു സാധിച്ചു എന്നു ലേഖകൻ പറയട്ടെ. അതിനാൽ പൊതുജനദൃഷ്ടിയിൽനിന്നു ഞങ്ങൾ മറച്ചു കളഞ്ഞു എന്നുള്ള ആരോപണം നിലനില്ക്കുകയില്ലെന്നു് ആർക്കും കാണാവുന്നതാണ്.

ലേഖകന്റെ വേറൊരു ആരോപണം 82 ചിങ്ങം പത്രിക 157-ം, 159-ം വശങ്ങളിൽനിന്നു ഖണ്ഡനം 18-ം 19-ം വശങ്ങളിൽ ഉദ്ധരിച്ചിരിക്കുന്നതുപോലെയുള്ള വാചകങ്ങൾ ആ പത്രികയിൽ ഇല്ലെന്നാണ്. ഉണ്ടെന്നു കാണിച്ചുകൊടുത്താൽ ഞങ്ങളുടെ കൈക്കു ഒരു മോതിരം ഇടുവാൻ തയ്യാറാണെന്നും ലേഖകൻ പറയുന്നു. പത്രികയിൽ വാചകങ്ങൾ മേൽ ചേർത്തിരിക്കുന്ന രണ്ടാം ഉദ്ധരണിയാണ്. ഖണ്ഡനത്തിലെ വാചകങ്ങൾ താഴെ പകർത്തുന്നു.

ഖണ്ഡനം 18-ം 19-ം വശങ്ങൾ:-

'അന്ത്യോഖ്യാ സിംഹാസനാരൂഢനായിരുന്ന മോറാൻ മോർ അബ്ദൽമിശിഹാ ദ്വിതീയൻ തിരുമനസ്സുകൊണ്ടു് ചില കാരണങ്ങളാൽ സ്ഥാനസംബന്ധമായ അധികാരത്തിൽനിന്നു് ഒഴിയേണ്ടിവന്നു......ഇദ്ദേഹം തുർക്കിഗവർമ്മെൻറിന്റെയും സമുദായത്തിന്റെയും അതൃപ്തിക്കു കാരണമായ സംഗതി നമുക്കു സൂക്ഷ്മമായി അറിയാൻ പാടില്ല. ഗവൺമെൻറിന്റെ വിരോധംമൂലമല്ല സമുദായത്തിന്റെ അതൃപ്തിമൂലം ഗവൺമെൻറു പ്രവേശിച്ചതാണെന്നു പിന്നീടുള്ള എഴുത്തുകളാൽ ഞങ്ങൾക്കു അറിവുകിട്ടി."

മാന്യവായനക്കാർ രണ്ടുംകൂടി ഒത്തുനോക്കിയാൽ കാര്യത്തിൽ യാതൊരു വ്യത്യാസവും വന്നിട്ടില്ലെന്നും വല്ല അക്ഷരവ്യത്യാസങ്ങളും വന്നിട്ടുണ്ടെങ്കിൽ പകർത്തി എഴുതിയപ്പോൾ ഉണ്ടായ തെറ്റുകളാണെന്നും നിഷ്പ്രയാസം മനസ്സിലാകുന്നതാണ്. ലേഖകൻ ഖണ്ഡനത്തിൽനിന്നു് തന്റെ ലഘുലേഖയിൽ പകർത്തിയതിലും തന്റെ ആദ്യ (18-3-118) ലഘുലേഖയിൽ 80 ഇടവം പത്രികയിൽനിന്നു ഉദ്ധരിച്ചതിലും ഇതിനേക്കാൾ വലിയ വ്യത്യാസങ്ങൾ വരുത്തിയിട്ടുണ്ട്. അവ കാര്യഭാഗങ്ങളിൽപ്പെട്ടവയല്ലാത്തതിനാൽ ഞങ്ങൾ ഒന്നും എടുത്തുപറയുന്നില്ല. എന്നാൽ മേൽകാണിച്ചപ്രകാരം ഖണ്ഡനത്തിൽ വന്നുകൂടിയ നിസ്സാരവ്യത്യാസങ്ങളെപ്പറ്റി

യാണ് ഞങ്ങൾ യഥേഷ്ടം കീറിമുറിച്ചും പദങ്ങൾ ഭേദപ്പെടുത്തിയും ഇല്ലാത്തവകൾ കൂട്ടിച്ചേർത്തും ഉള്ളവയെ എടുത്തുകളഞ്ഞും ഒരു അനുകൂലതെളിവാക്കിത്തീർത്തു എന്നു ലേഖകൻ കൊട്ടിഘോഷിക്കുന്നതു്. ഈ മാനദണ്ഡം വച്ചു അളന്നുനോക്കിയാൽ ലേഖകൻ വരുത്തിക്കൂട്ടിയ വ്യത്യാസങ്ങൾ ഭീമമായ "കീറിമുറി"കളാണെന്നു കാണാം.

ലേഖകന്റെ മൂന്നാമത്തെയും അവസാനത്തെയുമായ ആരോപണം ഒരു വെറുംനേരംപോക്കാണ്. ബ. അം [illegible] മ്പാച്ചന്റെ "പ്രത്യക്ഷസത്യം" 2-ാംനമ്പർ എന്ന പുസ്തകം 47-ാംവശത്തു നിന്നു് ഒരു ഭാഗം നമ്മുടെ ലേഖകൻ തന്റെ അത്ഭുതലഘുലേഖയിൽ ഉദ്ധരിച്ചു. എന്നാൽ അതിലെ ചില വാചകങ്ങൾ തന്റെ വാദത്തിനു ഹാനികരമാകയാൽ അവ കത്തിട്ടു വിട്ടുകളഞ്ഞു. ആ വാചകങ്ങൾ ഇവയാണ്.

(അബ്ദുൽമിശിഹാ) "ചിത്തഭ്രമബാധിതനായി, ചില സ്വാർത്ഥപരന്മാർ റോമ്മാക്കാരോടു ചേരുവാൻ അദ്ദേഹത്തെ വശീകരിച്ചു. സുബോധരഹിതനായി അദ്ദേഹം അങ്ങനെചെയ്തു. മരണത്തിനു മുമ്പായി തിരിച്ചു പോന്നു. 1915-ൽ മരിച്ചു."

നമ്മുടെ ലേഖകൻ വെല്ലുവിളിക്കുന്നു:—"ഞാൻ ദുരുദ്ദേശംകൊണ്ടു വിട്ടുകളഞ്ഞതായി പറയുന്ന വാചകമോ അഥവാ, ആ അർത്ഥംതരുന്ന വാചകമെങ്കിലുമോ ഞാൻ ഉദ്ധരിച്ചപ്പോൾ കത്തിട്ടു വിട്ടുകളഞ്ഞ ഭാഗത്തു കാണിച്ചുതരുന്നതിനുമാന്യ ലഘുലേഖാസംഘത്തിനു കഴിയുമോ" എന്ന്. കൂടാതെ "കാണിച്ചുതന്നാൽ" സംഘം പ്രസിഡണ്ടിനു ഒരു സ്വർണ്ണമെഡൽ സമ്മാനിക്കുമെന്നു വിളിച്ചുപറയുന്നുമുണ്ട്. ഇതു സുബോധത്തോടെയാണോ ലേഖകൻ എഴുതിയതെന്നു ഞങ്ങൾ സംശയിക്കുന്നു. കാരണം, മേൽപറഞ്ഞ വാചകങ്ങൾ അതേപടി—യാതൊരു് അക്ഷരവ്യത്യാസവുംകൂടാതെ—രണ്ടാംനമ്പർ "പ്രത്യക്ഷസത്യം" 47-ാം വശത്തു നക്ഷത്രംപോലെ തെളിഞ്ഞുകിടക്കുന്നു. അതിന്റെ മൂലകൃതിയായ കൽദായറാ ചരിത്രം 113-ാംവശത്തും അങ്ങനെതന്നെയുണ്ട്. രണ്ടാമതുപറഞ്ഞ പുസ്തകം ലേഖകന്റെ പക്കൽ ഇല്ലെങ്കിൽ ഒരു അറബി പണ്ഡിതനെയുംകൊണ്ടു് ഓമല്ലൂർ ദയറായിൽ വന്നാൽ കാണിച്ചു ബോദ്ധ്യപ്പെടുത്തിത്തരാം. ഇങ്ങനെ സ്ഫുടസ്പഷ്ടവും ആധാരങ്ങളിൽ അധിഷ്ഠിതവുമായ ഒരു സംഗതി ചുവടെ നിഷേധിക്കുന്ന ആൾ എത്ര ഭയങ്കരൻ! അയാളുടെ മുഖം ആർക്കുകാണണം!!

ഇനിയും ഇതുപോലെതന്നെ ലേഖകൻ ഒരു സത്യവ്രതൻ എന്നു സ്ഥാപിക്കുവാൻ വേണ്ടി തന്റെ ലഘുലേഖയിൽ പ്രസ്താവിച്ചു കാണുന്ന ഒരു സംഗതിയെപ്പറ്റികൂടി രണ്ടു വാക്കു് ഇവിടെ പറയേണ്ടതായി വന്നിട്ടുണ്ട്. നമ്മുടെ കത്തനാർ പറയുന്നു.—"പിറമാടത്തുനിന്നു ഞാൻ താമസം മാറുന്നതിനു വിചാരിക്കുന്നു എന്നും മറ്റുമുള്ള വിവരങ്ങൾ ഞാൻതന്നെ മാർ യൂലിയോസുമെത്രാച്ചനെയും മാർ അത്താനാസ്യോസ് തിരുമേനിയെയും മി. ഇ. പി. മാത്യുവിനെയും അറിയിച്ചപ്പോൾ ഇവർ മൂവരും ഞാൻ അങ്ങനെ പോകരുതെന്നു കാണിച്ചു വളരെ നിർബന്ധമായി കത്തുകൾ

അയച്ചിരുന്നു", ശരിതന്നെ സമ്മതിക്കുന്നു. പക്ഷെ ഇങ്ങനെ തന്നെ നിർബന്ധിച്ചതു എന്തുകൊണ്ടാണെന്നു ശരിക്കു മനസ്സിലാക്കുവാൻ കഴിയാതെപോയി എന്നതാണു ഈ കാര്യത്തിൽ കത്തനാർക്കു പററിയതായി ഞങ്ങൾ വിചാരിക്കുന്ന അബദ്ധം.

ഒരിക്കൽ ഒരാൾ ദീക്ഷ വളർത്തിക്കൊണ്ടിരുന്ന ഒരു കുടവയറൻ നംപൂതിരിയെ കണ്ടപ്പോൾ അതിൻെറ കാരണത്തെപ്പററി അദ്ദേഹത്തോടു ചോദിക്കയുണ്ടായി. ഇതിനു നംപൂതിരിയുടെ മറുപടി—"അകത്തു ഗർഭമാണു" എന്നായിരുന്നു. ഒരിക്കലും വ്യാജം പറയാത്ത ഒരു ദേഹമാണു് നംപൂതിരിപ്പാടെന്നു് നിശ്ചയമായിട്ടും അറിയാവുന്ന ആ ആൾ നംപൂതിരിയുടെ ഈ വാക്കു ശ്രവിച്ച മാത്രയിൽ നന്നാ അന്ധാളിച്ചു പോയി. എന്നിട്ട് അയാൾ ഇങ്ങനെ പറഞ്ഞു—"വിസ്മയം! അടിയൻ അശേഷം ഇങ്ങനെ നിനച്ചിരുന്നില്ല. സത്യമായിട്ടും കുടവയറാണെന്നാണു അടിയൻ ധരിച്ചിരുന്നതു്. കല്പിച്ചപ്പോൾമാത്രം യഥാർത്ഥം മനസ്സിലായി". ഇതു കേട്ടു നംപൂതിരിപ്പാടു ചിരിച്ചു.—വളരെ ചിരിച്ചു. അദ്ദേഹം ഇപ്രകാരം പറഞ്ഞു.—'അകത്തു ഗർഭം' എന്നു പറഞ്ഞതു എനിക്കല്ല. കേട്ടൊ. അകത്തുള്ള അന്തർജ്ജനത്തിനാണു ഗർഭം' എന്നു കാരണപൂർവ്വം പറഞ്ഞു മനസ്സിലാക്കി ശുദ്ധഗതിക്കാരനായ ആ മനുഷ്യനെ അദ്ദേഹം സമാശ്വസിപ്പിച്ചു.

ഇതുപോലെയുള്ള ഒരു തെററിദ്ധാരണയാണു പ്രസ്തുത കത്തുകൾ സംബന്ധിച്ചു ലേഖകനുണ്ടായിരിക്കുന്നതു്. മാർ യൂലിയോസ് ബാവാ മുതലായവർ തന്നോടു് "അങ്ങനെ പോകരുതെന്നു കാണിച്ചു വളരെ നിർബന്ധിച്ചതു സത്യമായിട്ടും തന്നെപ്പററിയുള്ള മതിപ്പും സമ്മതവും കൊണ്ടാണെന്നു ലേഖകൻ ധരിച്ചുപോയി. എന്നാൽ യഥാർത്ഥം അങ്ങനെയല്ല. താൻ അരയും തലയും മുറുക്കി പോകുവാൻ ഒരുങ്ങുന്നതു നല്ലവഴിക്കല്ലെന്നും കാതോലിക്കാ കുണ്ടിൽ ചാടി ആത്മഹത്യ ചെയ്യാനാണെന്നും ഉള്ള വിവരം അറിഞ്ഞതുകൊണ്ടാണു് ഇപ്രകാരം പോകരുതെന്നു കാണിച്ചു അവർ തന്നെ തടഞ്ഞതെന്നു പ്രസ്തുത ലേഖകൻ അവരുടെ കത്തുകളുടെ ഉദ്ദേശമായി ധരിക്കേണ്ടിയിരുന്നു. ദോഷജ്ഞനും വികടബുദ്ധിയുമായിരുന്നതിനാൽ ആ പരമാർത്ഥം ഗ്രഹിപ്പാൻ അയാൾക്കു കഴിഞ്ഞില്ല. അതിനാൽ പ്രസ്തുത കത്തുകൾ സംബന്ധിച്ചുള്ള ലേഖകൻെറ അനുമാനം തെററിദ്ധാരണയിൽനിന്നു ഉത്ഭവിച്ചതാകയാൽ അതിൽ സാരഗർഭം ഒട്ടുംതന്നെയില്ലെന്നു നമ്പൂതിരിപ്പാടിനെപ്പോലെ നമുക്കു നിശ്ചയമായും പറയാം.

ഇതിനെ തുടർന്നു കത്തനാരുടെ ലഘുലേഖയിൽ കാണുന്ന ഒരു സംഗതി ഞങ്ങളുടെ "ഖണ്ഡനം"ത്തിലുള്ള ഒരു കഥയെ അധികരിച്ചു ചെയ്തിരിക്കുന്ന നിരൂപണമാണു്. കഥയിൽ മാർയൂലിയോസുബാവായെ പട്ടിയോടും കാതോലിക്കായെ ജന്മനാതന്നെ പട്ടിക്കു ഭയമുള്ള പുലിയോടും ആണു് ഉപമിച്ചിരിക്കുന്നതെന്നും അതു് അല്പംകഥയുള്ളതുതന്നെയാണെന്നും പറഞ്ഞു ലേഖകൻ യൂലിയോസു ബാവായെ അവഹേളിക്കുകയും കാതോലിക്കായെ ശ്ലാഘിക്കുകയുമാണു ചെയ്തിരിക്കുന്നതു്. ഇതിൽനിന്നു എന്താണു നാം മനസ്സിലാക്കേണ്ടതു്?

ലേഖകൻ ലോകപരിചയമോ വിവേചനാശക്തിയോ ഇല്ലാത്ത ഒരു വെറും കഴുത മാടനാണെന്ന് ഇയാളെ പോലെ അല്ലാതുള്ള ഋജുമനുഷ്യനും പറയുവാൻ മടിക്കയില്ലെന്നാണ ഞങ്ങൾക്കു തോന്നുന്നതു്. കാരണം പറയാം. മൃഗവർഗ്ഗത്തിൽ പട്ടിയെപ്പോലെ ബുദ്ധിയും സാമർത്ഥ്യവും ഉപകാരസ്മരണയും ത്യാഗസന്നദ്ധതയും ഉള്ള ഒരു ജീവി വേറെ ഇല്ലെന്നുള്ളതു് പ്രസിദ്ധമാണ്. ആപത്തിലും അനർത്ഥത്തിലും അകപ്പെട്ടിട്ടുള്ള അനേകം ആളുകളെ പട്ടി അതിന്റെ സാമർത്ഥ്യവിശേഷത്താൽ രക്ഷപ്പെടുത്തിയിട്ടുള്ളതായി നിരവധി കഥകളുണ്ട്. തങ്ങളുടെ മക്കളെ എന്നവണ്ണം വാത്സല്യപൂർവം പട്ടിയെ വളർത്തി പരിപാലിക്കുന്ന മഹാന്മാർ എല്ലാരാജ്യങ്ങളിലും ധാരാളം ഉണ്ടെന്ന് അന്വേഷിച്ചാൽ ലേഖകനു ബോധ്യപ്പെടുന്നതാണ്. എന്നാൽ പുലിയെപ്പററി ഈ മാതിരി ചരിത്രകഥകളൊന്നുംതന്നെയില്ല. അതു മനുഷ്യരോടു ഇണങ്ങാത്തതും മനുഷ്യൻ വളർത്തുന്ന ആടുമാടുകളെ മോഷ്ടിക്കുന്നതും തരംകിട്ടിയാൽ മനുഷ്യനെതന്നെയും പിടിച്ചുതിന്നുവാൻ മടിക്കാത്തതുമായ ക്രൂരതയേറിയ ഒരു ദുഷ്ടമൃഗമാകുന്നു. പട്ടിയെപ്പററിയുള്ള ലേഖകന്റെ ആക്ഷേപം ആ വർഗ്ഗത്തിൽപ്പെട്ട ചിലതു അഴുക്കുസാധനങ്ങൾ ഭുജിക്കും എന്നുള്ളതാണെങ്കിൽ ആ മാതിരി സാധനങ്ങൾ ധാരാളമായി തിന്നുവരുന്ന പന്നി, കോഴി, താറാവ്, കാരി, കൂരി, എന്നിവയുടെ മാംസം ഭുജിക്കുന്ന ലേഖകനെപ്പോലെയുള്ള മനുഷ്യരെയും പട്ടികളുടെ ഗണത്തിൽ ഉൾപ്പെടുത്തി അവഹേളിക്കാമെന്നു ആരെങ്കിലും യുക്തിവാദം ചെയ്താൽ അതിനുള്ള ലേഖകന്റെ മറുപടി എന്തായിരിക്കും?

കഴുകൻ സദാ ശവംതിന്നു ജീവിക്കുന്ന വൃത്തികെട്ട ഒരു പക്ഷിയാണ്. എന്നാൽ വി. യോഹന്നാൻ അപ്പോസ്തോലൻ കണ്ട ഒരു ദിവ്യദർശനത്തിൽ ദൈവസിംഹാസനത്തിനു ചുററും നിന്നു പരിശുദ്ധൻ, പരിശുദ്ധൻ എന്നു സ്തുതിച്ചുകൊണ്ടിരുന്ന നാലു ദൂതന്മാരിൽ ഒരുവന്റെ ആകൃതി പറക്കുന്ന കഴുകന്റെ മാതൃകയിലായിരുന്നു എന്നു വെളിപാടു പുസ്തകത്തിൽ (അ. 4. വാ. 7) എഴുതപ്പെട്ടിരിക്കുന്നു. ദൈവദൂതൻ ശവം തിന്നുന്ന കഴുകന്റെ രൂപം ചമഞ്ഞുനിന്നു സർവ്വേശ്വരനെ സ്തുതിക്കുന്നതിൽ അനൌചിത്യമില്ലെന്നു ലേഖകനു തോന്നുന്നപക്ഷം യൂലിയോസ്ബാവായുടെ നില കഥയിൽ പട്ടിയുടെ സ്ഥാനത്തു ആയതിൽ ലേഖകൻ പറയുംപോലെ „അല്പം കഥയല്ല„ ഒട്ടേറെ കഥ അതിനുണ്ടെന്നു സമ്മതിക്കാതെ പിന്മാറാൻ ലേഖകനു വഴിയുണ്ടെന്നു തോന്നുന്നില്ല. വിഡ്ഢികൾ ജ്ഞാനികളിൽനിന്നു യാതൊന്നും പഠിക്കുന്നില്ല. എന്നാൽ ജ്ഞാനികൾ വിഡ്ഢികളിൽനിന്നു പലതും പഠിക്കുന്നു.

അടുത്തതായി ലേഖകൻ ഒരു നിയമപ്രശ്നമാണു കൊണ്ടുവന്നിരിക്കുന്നതു്. ലേഖകൻ ചോദിക്കുന്നു:–"1942 കന്നി മുതൽ രണ്ടു വർഷങ്ങളായിട്ടു പൌരസ്ത്യ കാതോലിക്കാ സിംഹാസനത്തിന്റെ കീഴിൽ അങ്കമാലി, കണ്ടനാട്ട് ഇടവകകളെ ഭരിച്ചുവരുന്ന ഔഗേൻ മാർ തീമോത്തിയോസ്

തിരുമേനിയെ — അഥവാ കാതോലിക്കായുടെ കീഴിലുള്ള ഒരു മെത്രാപ്പോലീത്തായെ ശിക്ഷിക്കുവാൻ പാത്രിയർക്കീസിനു ഏതു കാനോൻ അധികാരം കൊടുക്കുന്നുവെന്നു അറിഞ്ഞാൽ കൊള്ളായിരുന്നു.„ ഈ ചോദ്യത്തിന്റെ പിന്നാലെതന്നെ ലേഖകനു അറിയാവുന്ന ഒരു കാര്യത്തെപ്പററിക്കൂടി പ്രസ്താവിച്ചിട്ടുണ്ട്. അതായതു്:— „അന്ത്യോഖ്യാ പാത്രിയർക്കീസു പ്രത്യേകം ക്ഷണിക്കപ്പെട്ടപ്പോഴല്ലാതെ തിഗ്രീസിലെ കാതോലിക്കായുടെ ഇടവകകളിലേക്കു ഭരണപരമായി പ്രവേശിച്ചുകൂടാ എന്നു ഹൂദായകാനോനിൽ ഉണ്ട്.'' ലേഖകന്റെ മേൽഎഴുതിയ ചോദ്യത്തിനു മറുപടി പറയണമെങ്കിൽ ഏതാനും ചില കാര്യങ്ങൾ ലേഖകനിൽനിന്നു ഞങ്ങൾക്കു അറിയേണ്ടതായിട്ടുണ്ട്. അവ താഴെ ചേർക്കുന്നു.

1. 1942 കന്നിക്കു മുമ്പുവരെയുള്ള ഒരു പന്തീരാണ്ടു കാലത്തേക്കു അങ്കമാലി, കണ്ടനാട്ടു ഭദ്രാസന ഇടവകകളെ ഭരിച്ചുവന്നിരുന്നതു ഏതു മെത്രാനായിരുന്നു?

2. നിങ്ങളുടെ ലഘുലേഖയിൽ പറയുന്ന മാർ തീമാത്തേയോസാണെങ്കിൽ അദ്ദേഹത്തെ മെത്രാനായി വാഴിച്ചതും ഇടവക ഭരണം നടത്താൻ അധികാരം നൽകിയതും ആരാണ്?

3. അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നു ലഭിച്ച സ്ഥാനവും അധികാരവും മൂലമാണു രണ്ടു വർഷം മുമ്പുവരെയും കണ്ടനാട്ടു ഭദ്രാസന ഇടവകയിൽ അദ്ദേഹം ഭരണം നടത്തുക ഉണ്ടായതെന്നുള്ള ഞങ്ങളുടെ അറിവിൽ പിശകില്ലെങ്കിൽ പിന്നീടു ആ പാത്രിയർക്കീസിന്റെ അധികാരസീമയിൽ ഉള്ള ഇടവകയും അതിന്റെ ഭരണകർത്താവും തിഗ്രീസിലെ കാതോലിക്കായുടെ കീഴിൽ ആകുന്നതോ, ആയതോ എങ്ങനെ?

4. വി. അന്ത്യോഖ്യാ സിംഹാസനത്തിൽ നിന്നു ലഭിക്കുന്ന സകല കല്പനകളും അവിടെ നിന്നു ചെയ്യുന്ന എല്ലാ തീരുമാനങ്ങളും എതിർവാദങ്ങൾ കൂടാതെ സ്വീകരിച്ചു പ്രവർത്തിച്ചുകൊള്ളാമെന്നു സത്യം ചെയ്തു് ഉറപ്പുവരുത്തിയും രജിസ്റ്റർ ഉടമ്പടി മുഖേന ആ മേലധികാരം സമ്മതിച്ചും സ്ഥാനം പ്രാപിക്കുന്ന ഒരു മെത്രാപ്പോലീത്തായെ അന്ത്യോഖ്യാ പാത്രിയർക്കീസിനു ശിക്ഷിക്കുവാനോ ബഹിഷ്കരിക്കുവാനോ അധികാരമോ അവകാശമോ ഇല്ലെന്നു വാദിക്കുവാൻ ആ മെത്രാനു് ഏതു കാനോൻ അധികാരം കൊടുക്കുന്നു?

5. ചരിത്രം മുഴുവനും തെളിവും പരിശോധിച്ചതിൽ മലങ്കര യാക്കോബായ സഭ അതിന്റെ ആരംഭകാലം മുതൽ ഇതു വരെയും അന്ത്യോഖ്യാ സിംഹാസനത്തിൻ കീഴിലാണ് ഇരുന്നിട്ടുള്ളതെന്നും ഈ സഭയുടെ ആത്മീയ തലവനായി എല്ലാ കാലത്തും അന്ത്യോഖ്യാ പാത്രിയർക്കീസിനെ സുറിയാനി സമുദായവും അവരുടെ മെത്രാപ്പോലീത്തന്മാരും അംഗീകരിക്കുകയും സമ്മതിക്കുകയും ചെയ്തിട്ടുണ്ടെന്നും കാണുന്നതിനാൽ പ്രസ്തുത പാത്രിയർക്കീസിനാലൊ അവിടെ നിന്നു ക്രമമായി അധികാരപ്പെടുത്തിയ കാര്യസ്ഥന്മാർ മുഖാന്തരമൊ വാഴിക്കപ്പെടുന്ന മെത്രാന്മാരല്ലാതെ മററു മെത്രാന്മാർ

മലങ്കര യാക്കോബായ സഭയിൽ ഭരണം നടത്തുവാൻ അധികാരമില്ലെന്നു റോയൽ കോർട്ടു വിധിയിലും അതിനെ തുടർന്നു പിന്നീടു ഉണ്ടായിട്ടുള്ള പല വിധികളിലും പ്രസ്താവിച്ചിട്ടുള്ള വിവരം ലേഖകനു അറിയാമോ?

6. മലങ്കര സുറിയാനി സഭ ആദികാലം മുതലേ തീഗ്രീസ് സിംഹാസനത്തിൻ കീഴിലാണെന്നിരുന്നെങ്കിൽ ആ സത്യം വെളിപ്പെടുത്താതെ അന്ത്യോഖ്യാ സിംഹാസനത്തിൻ കീഴിലുള്ളതാണെന്നു വാദിച്ചു വിധി സമ്പാദിക്കുവാൻ പുലിക്കോട്ടു മാർ ദീവന്നാസ്യോസ് മെത്രാസപ്പ മെത്രാപ്പോലീത്താ ആദിയായവർ ഉദ്യമിച്ചതു് എന്തിനു്?

7. മഹാശയന്മാരായ സമുദായ മേധാവികളുടെയും ചരിത്രവും തെളിവും പരിശോധിച്ച നിയമശാസ്ത്ര വിചക്ഷണന്മാരായ ന്യായാധിപന്മാരുടെയും ദൃഷ്ടിപഥത്തിൽ തീഗ്രീസ് സിംഹാസനത്തിന്റെ ഒരു നിഴൽപോലും മലങ്കരസഭയിൽ ദൃശ്യമാകാതെ വന്നതിൽ നിന്നു ആ സ്ഥാപനവുമായി മലങ്കരസഭയ്ക്കു യാതൊരു ബന്ധവും ഒരു കാലത്തും ഉണ്ടായിരുന്നില്ലെന്നു തീരുമാനിക്കുവാൻ ലേഖകനു സാധിക്കുമോ?

8. ഈ ന്യായേനയും മററു കാരണങ്ങളാലും മലങ്കര സുറിയാനിസഭ തീഗ്രീസ് സിംഹാസനത്തിൻ കീഴിലാണെന്നുള്ള കാതോലിക്കാ പക്ഷത്തിന്റെ സിദ്ധാന്തം വെറും മിഥ്യാബോധത്തിന്റെയോ അല്ലെങ്കിൽ പ്രതികാര ചിന്തയുടെയോ വിളവാണെന്നു തെളിയുന്നതായാൽ അതിലെ വൈദികന്മാരുടെയും അവരുടെ ചട്ടവലിവനുസരിച്ചു ആടുന്ന അനേകായിരം ആളുകളുടെയും നില മതപരമായും സാമൂഹികമായുമുള്ള എല്ലാ പ്രമാണങ്ങൾക്കും വിരുദ്ധമാണെന്നു ഞങ്ങൾ അഭിപ്രായപ്പെട്ടാൽ അതു അനീതിയായ ഒരു പ്രസ്താവനയാണെന്നു ധാരണാശക്തിയുള്ള ആരെങ്കിലും അപവദിക്കുമോ?

9. കേരളക്കരയിലെ സുറിയാനിപ്പള്ളികളെല്ലാം—കാനോൻ പ്രകാരം വേണ്ട—കോടതി വിധി പ്രകാരം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മേലധികാരത്തിൻകീഴുള്ളവയാകയാൽ അവയിൽ ഏതെങ്കിലും ഒന്നിൽ മുടക്കപ്പെട്ട തീർമാത്തിയോസു മെത്രാനു ചട്ടപ്രകാരവും മനുഷ്യമര്യാദ അനുസരിച്ചും എത്തിനോക്കുവാൻ പോലും അധികാരം ശേഷിക്കാതിരിക്കെ, അദ്ദേഹം "രണ്ടുവർഷങ്ങളായിട്ടു പൌരസ്ത്യ കാതോലിക്കാസിംഹാസനത്തിന്റെ കീഴിൽ അങ്കമാലി, കണ്ടനാട്ടു് ഇടവകകളെ ഭരിച്ചുവരുന്നു'' എന്നുള്ള ലേഖകന്റെ ജല്പനംവാക്കുകൊണ്ടുള്ള ഒരു ചെപ്പടിവിദ്യ മാത്രമാണെന്നു കാര്യബോധമുള്ളവർ ധരിക്കുമെന്നു ലേഖകനു് അറിയാമോ?

10. തിരുവിതാംകൂർ ഗവണ്മെന്റിന്റെ കീഴിൽ ജോലി നോക്കിയിരുന്ന ഒരു ഉദ്യോഗസ്ഥൻ കഴിഞ്ഞ വിധ്വംസകകാലത്തു് എഴുതന്നാററ ..കടപ്പത് രാജാവി''നോടു ചേർന്ന കാരണത്താൽ അയാളെ തൂക്കിലിട്ടു കൊല്ലുവാൻ വിധിയായി എന്നു വിചാരിക്കുക. തിരുവിതാംകൂർ ഗവണ്മെന്റിന്റെ അധികാരം വിട്ടു് ഒരു ശത്രുരാജാവിനോടു ചേർന്നതിനാൽ അയാളുടെമേൽ തിരുവിതാംകൂർ ഗവണ്മെന്റിനു് അധികാരമില്ലെന്നു കാണിച്ചു വിസ്താരസമയത്തു പ്രതി കോടതിയിൽ ഒരു പ്രസ്താവന ഹാജരാക്കുന്നപക്ഷം അതു് എഴുതി

യകൗലംസിനു് അതിനു മുമ്പിലത്തെ വിലയുണ്ടായിരിക്കുമെന്നു നിങ്ങൾക്കു തോന്നുന്നുണ്ടോ?

ഇത്രയും ചോദ്യങ്ങൾക്കു ന്യായമായ മറുപടി എന്തായിരിക്കുമെന്നു ലേഖകൻ മനസ്സാക്ഷിയനുസരിച്ചു് ആലോചിക്കുന്നപക്ഷം ലേഖകന്റെ ചോദ്യത്തിനു മറുപടി താനെ കിട്ടുന്നതാണു്. അഥവാ കിട്ടാത്തപക്ഷം തട്ടാമുട്ടി പറയാതെ ശരിയായ മറുപടി ലേഖകൻ തരുമ്പോൾ ലേഖകന്റെ ചോദ്യത്തിനു മറുപടി പറയുന്നതിനു ഞങ്ങൾ തയാറാണെന്നു് അറിയിച്ചിരിക്കുന്നു.

ഒരിക്കൽ ഒരു പെൺകുട്ടി പെരുവഴിയിൽകൂടി സ്കൂളിലേക്കു നടന്നുപോകുമ്പോൾ ആ വഴിയെ വന്ന ഒരു പെരുങ്കള്ളൻ ആ കുട്ടിയുടെ കഴുത്തിൽ അണിഞ്ഞിരുന്ന ഒരു സ്വർണ്ണമാല മുറിച്ചെടുത്തു് അയാളുടെ പോക്കറ്റിൽ ഒളിച്ചു. ഈ സമയം കുട്ടി ഭയങ്കരമായി ഉച്ചത്തിൽ നിലവിളിച്ചതു കേട്ടു് ഒട്ടേറെ ആളുകൾ അവിടെ ഓടി എത്തുകയും അവർ അപ്പോൾതന്നെ തൊണ്ടിയോടുകൂടി കള്ളനെ പിടിച്ചു ബന്ധിക്കുകയും അനന്തരം പോലീസിൽ ഏല്പിക്കുകയും ചെയ്തു. ഈ കേസിൽ കള്ളന്റെ മൊഴി ഇങ്ങനെ ആയിരുന്നു:—ഞാൻ ഈ മാല കുട്ടിയുടെ കഴുത്തിൽനിന്നു് എടുത്തതു് എന്തെങ്കിലും ദ്രവ്യവിചാരത്തോടെയോ കൃത്രിമ മാർഗ്ഗത്തിലൂടെയോ അല്ല. കൂടെയാരും തുണയില്ലാതെ ഒറ്റയ്ക്കു നടന്നുപോയ ഈ കുട്ടിയെ കഠിനകന്മാരായ കള്ളന്മാർ വല്ലവരും കണ്ടുകൂടിയാൽ നിശ്ചയമായും അവർ ഇതിനെ കൊന്നോ, എന്തെങ്കിലും വിധത്തിൽ ഉപദ്രവിച്ചോ ഇതിന്റെ കഴുത്തിൽകിടന്ന മാല തട്ടിക്കൊണ്ടു പോകുമെന്നുള്ള ഒരു ഭയം ഈ കുട്ടിയെ കണ്ടപ്പോൾ എനിക്കുണ്ടായി. അതിനാൽ കുട്ടിയുടെ ഉടമസ്ഥനെ കണ്ടുപിടിച്ചു് അയാളെ ഈ പണ്ടം ഏല്പിച്ചു വിവരം പറയണമെന്നുള്ള പരമാർത്ഥവിചാരത്തോടെ ഞാൻ അതു് എടുത്തപ്പോഴേക്കും ഒരുകൂട്ടം മുട്ടാളന്മാർ ഓടിവന്നു, കള്ളൻ! കള്ളൻ! എന്നു വിളിച്ചുകൂകി എന്നെ പിടിച്ചുകെട്ടുകയാണുണ്ടായതു്.

മജിസ്ട്രേട്ടു്:—കള്ളം പറഞ്ഞാൽ അതിന്റെ അനുഭവം എന്താണെന്നു തനിക്കു് അറിയാമൊ?

കള്ളൻ:—അറിയാമെജമാനനെ—നരകത്തിൽ പോകും.

മജിസ്ട്രേട്ടു്:—സത്യം പറഞ്ഞാലൊ?

കള്ളൻ:—മോക്ഷം ലഭിക്കും.

മജിസ്ട്രേട്ടു്:—"നാം ഒട്ടധികം കഷ്ടങ്ങളിൽകൂടി മോക്ഷരാജ്യത്തിൽ കടക്കേണ്ടതാകുന്നു" എന്നു ബൈബിളിൽ ഒരു വാക്യമുള്ളതായി തനിക്കറിയാമൊ?

കള്ളൻ:—അറിയാം. അച്ചന്മാർ പ്രസംഗിച്ചു കേട്ടിട്ടുണ്ടു്.

മജിസ്ട്രേട്ടു്:—ശരി ഈ കേസിൽ സത്യം പറഞ്ഞ തനിക്കു മോക്ഷത്തിൽ പ്രവേശനം ലഭിക്കുന്നതിനു് ആവശ്യമായിരിക്കുന്ന കഷ്ടാനുഭവം വേണ്ടവണ്ണം ഇല്ലെന്നു കാണുന്നതിനാൽ മുക്കാലിയേൽ കെട്ടി 12 അടിയും ആറുമാസത്തെ കഠിനതടവും താൻ അനുഭവിക്കണമെന്നു ഞാൻ വിധിക്കുന്നു.

ഇതുപോലെ കണ്ടനാട്ടു് ഇടവകയുടെ ശ്രേഷ്ഠമായ പ്രതാപമഹിമയെ അ

രുമറിയാതെ തീമോത്തിയോസ്സമെത്രാച്ചൻ കൈയടക്കം ഒളിച്ചുകൊണ്ടു കാതോലിക്കാപക്ഷത്തേക്കു പുറപ്പെട്ടുകയും ഇടവകക്കാർ വിവരം അറിഞ്ഞു് ഓടി എത്തി അദ്ദേഹത്തെ തൊണ്ടിയോടുകൂടി മൂവാററുപുഴ യോഗത്തിൽവച്ചു പിടിക്കുകയും അനന്തരം അവർ ഈ കേസു പാത്രിയർക്കീസിൻെറ കോടതിയിൽ ഫയൽചെയ്യുകയും ചെയ്തു.

ഇതുസംബന്ധിച്ചുള്ള കേസിൽ മെത്രാപ്പോലീത്തായുടെ മൊഴി:—ഞാൻ കാതോലിക്കായെ മൂവാററുപുഴയ്ക്കു വരുത്തിയതു് ഏതെങ്കിലും ദുഷ്ടവിചാരത്തോടുകൂടിയൊ കൃത്രിമ വഴിക്കൂടെയൊ അല്ല. അദ്ദേഹവും കൂട്ടുകാരും പാത്രിയർക്കീസുപക്ഷം ചേർന്നുകൊള്ളാമെന്നു സമ്മതിച്ചു പറഞ്ഞതുകൊണ്ടു് ഇവിടെ വരാൻ ഞാൻ അനുവദിച്ചതാണു്. വന്നപ്പോൾ ഞാൻ അദ്ദേഹത്തെയും കൂടെയുണ്ടായിരുന്ന വൈദികരെയും അന്ത്യോഖ്യാ സിംഹാസനത്തിങ്കൽനിന്നു് അയച്ചുതന്നിട്ടുള്ള തക്സാ ക്രമമനുസരിച്ചും ആലുവാ വട്ടമേശസമ്മേളന നിശ്ചയത്തെ സമാദരിച്ചും യഥാവിധി സ്വീകരണശുശ്രൂഷ നടത്തി പാത്രിയർക്കീസുപക്ഷത്തേക്കു ചേർക്കുകയുണ്ടായി. ഇതു് ആരുമാരും അറിയാതെ രഹസ്യമായിട്ടല്ല, അനേകംപേർ കാൺകെ പള്ളിയിൽവച്ചു പരസ്യമായിട്ടാണു ഞാൻ നടത്തിയതു്. അവർ എൻെറ അടുക്കൽ വരികയും ശുശ്രൂഷകൾ നടത്തുന്നതിനു സമ്മതിക്കുകയും ചെയ്തതിൽനിന്നു ഞാൻ അവരുടെ പക്ഷം ചേരുകയല്ല, അവർ എൻെറ കക്ഷിയിൽ ചേരുകയാണുണ്ടായിട്ടുള്ളതു്.

ഈപ്രകാരം വളരെനാൾ അത്യദ്ധ്വാനംചെയ്തും അനവധി ക്ലേശങ്ങൾ സഹിച്ചും കാതോലിക്കാപക്ഷത്തെ പാത്രിയർക്കീസുകക്ഷിയിലേക്കു ചേർത്ത മെത്രാപ്പോലീത്തായ്ക്കു ഒരു നല്ല വിശ്രമം നൽകി ആശ്വസിപ്പിക്കേണ്ട കടമ സ്വാഭാവിക നീതി അനുസരിച്ചു തനിക്കുണ്ടെന്നു പാത്രിയർക്കീസുബാവായ്ക്കു ബോദ്ധ്യം വരികയാൽ അദ്ദേഹം യേശുനാഥൻ തൻെറ ഒരു ഉപമയിൽ കല്പിച്ചിരിക്കുന്ന രീതിയിൽ കണ്ടനാട്ടുതോട്ടം മെത്രാച്ചനിൽനിന്നു് എടുത്തു തക്കസമയത്തു് അനുഭവിക്കുന്ന മാർ അത്താനാസ്യോസ്സു മെത്രാപ്പോലീത്തായെ ഏല്പിച്ചിരിക്കുന്നു എന്നായിരുന്നു ഡലിഗേററിനു് ഇതിലേക്കു സിംഹാസനത്തിങ്കൽനിന്നു ലഭിച്ച കല്പന.

ഈ കല്പനയെപ്പററി ലേഖകൻ 1944-ൽ ഹോംസിൽനിന്നു് ഒരു സർക്കുലർ വന്നിട്ടുണ്ടെന്നും അതിൻെറ തർജ്ജിമ ചില പള്ളികൾക്കു് അയച്ചുകൊടുത്തിട്ടുണ്ടെന്നും ഈ സർക്കുലറിൻെറ കടലാസിനുള്ള വില അതെഴുതുന്നതിനു മുമ്പുണ്ടായിരുന്നതിനേക്കാൾ തുലോം കുറവാണെന്നും പ്രസ്താവിച്ചു നിസ്സാരീകരിച്ചുകാണുന്നു. പക്ഷെ പട്ടിയും പുലിയും തമ്മിലുള്ള അന്തരംപോലും തിരിച്ചറിയാൻ പാടില്ലാത്ത ഒരാളാണു ലേഖകൻ എന്നു് അറിയാവുന്നവർ പാത്രിയർക്കീസിൻെറ കല്പനയെ അധിക്ഷേപിച്ചു് എഴുതുവാൻ മുതിർന്ന ലേഖകൻെറ തലയ്ക്കുള്ള മൂല്യം പട്ടിയുടേതിനേക്കാൾ തുലോം കുറവാണെന്നു് അഭിപ്രായപ്പെട്ടുമെന്നുള്ള കാര്യം തീർച്ചയാണു്.

എന്നാൽ ലേഖകൻ നിന്ദാപൂർവ്വം അവഗണിച്ചിരിക്കുന്ന പ്രസ്തുത കല്പനയെപ്പററി തീമോത്തിയോസ്സ മെത്രാച്ചൻെറ അഭിപ്രായം എന്താണെന്നു് അദ്ദേ

ഹത്തോട്ട് ഇപ്പോൾ ലേഖകൻ ഒന്നു ചോദിച്ചു നോക്കാമെങ്കിൽ ആ കല്പന
യുടെ ഫലത്തെക്കുറിച്ച് ഏതാണ്ടെല്ലാം ചില പുതിയ അറിവുകൾ അദ്ദേഹ
ത്തിൽനിന്നു ലഭിക്കാനിടയുണ്ടെന്നാണു ഞങ്ങളുടെ വിവക്ഷ.

1. വടക്കൻദിക്കിലെ പള്ളികളിൽ ഒന്നിലുംതന്നെ പ്രവേശിക്കുവാൻ
ഇടവകക്കാർ ഇപ്പോൾ സമ്മതിക്കാതെ തന്നെ തടുക്കുന്നതു പാത്രിയർക്കീസി
ന്റെ കല്പനയുടെ ഫലമാണെന്നുള്ള പൂർണ്ണബോധം തനിക്കുണ്ടായിട്ടുണ്ടെന്ന്
അദ്ദേഹത്തിൽനിന്നു ലേഖകനു ഗ്രഹിക്കാൻ കഴിയും.

2. വരുമാനങ്ങളുള്ള പള്ളികളും സ്ഥാപനങ്ങളും കൈവിട്ടു പോയതു
കൊണ്ടു പൂർവ്വസ്ഥിതിയിൽ മാനമായും സുഖമായും കഴിഞ്ഞുകൂട്ടുവാൻ തനിക്കു
സാധിക്കുന്നില്ലെന്നുള്ള ഒരു പരമാർത്ഥം അദ്ദേഹം ലേഖകനോടു തുറന്നു പറയും.

3. താൻ വിചാരിച്ചിരുന്നതുപോലെയും കാതോലിക്കാപക്ഷക്കാർ ത
ന്നെ ധരിപ്പിച്ചിരുന്നതുപോലെയും ഉള്ള സ്നേഹവും, മതിപ്പും, ശ്രദ്ധയും, വിശ്വ
സ്തതയും അവക്ക് ഇപ്പോൾ തന്നോട്ട് ഇല്ലെന്നുള്ളതായിരിക്കും ലേഖകനു അ
ദ്ദേഹത്തിൽനിന്നു ലഭിക്കുന്ന വേറൊരു അറിവ്.

4. കണ്ടനാട്ടു ഭദ്രാസന ഇടവകയിൽ അമ്പതിൽപരം പള്ളികളിലെ
മെത്രാനായിരുന്നു ഭരണം നടത്തിവന്ന തനിക്ക് ഇപ്പോൾ കാതോലിക്കാ ക
ല്പിച്ചുകൊടുത്തിരിക്കുന്ന ജോലി, രസീതുപുസ്തകവുമായി തെക്കൻപള്ളികളി
ൽ നിരങ്ങിനടന്നു കപ്യാരെപ്പോലെ കുടിശിക പിരിക്കുക എന്നുള്ളതാണെ
ന്നു പറഞ്ഞ് അദ്ദേഹം മൂക്കിന്മേൽ വിരൽ വച്ചു വിലപിക്കുന്നതു കാണാനും
കേൾപ്പാനും ലേഖകനു കഴിയും.

ഇവയും ഇവപോലെ പലതും, ഒരു കാശിനുപോലും വിലപിടിപ്പില്ലാ
ത്ത ഒരു തുണ്ടം കീറക്കടലാസിന്റെ ഫലമായി താൻ ഇപ്പോൾ അനുഭവിക്കു
ന്നുണ്ടെന്ന് അദ്ദേഹം ലേഖകനോടു പറഞ്ഞാൽ അതിനുള്ള ലേഖകന്റെ മറു
പടി എന്തായിരിക്കുമോ? അറിഞ്ഞാൽ കൊള്ളാം.

ഇനി ലേഖകന്റെ വേറൊരു ജല്പനം, "വിശുദ്ധസഭയുടെ സമാധാന
ത്തിനും നീതിപരിപാലനത്തിനും വേണ്ടി ശ്രമിച്ചതിന്റെ ഫലമായി മാർ
തീമോത്തിയോസു തിരുമേനിയെ പാത്രിയർക്കീസുപക്ഷം പീഡിപ്പിക്കുന്നതു
കാണുമ്പോൾ മിശിഹാതമ്പുരാന്റെ ആശ്വാസവചനങ്ങളത്രെ ഓർമ്മയിൽ വ
രുന്നതു''' എന്നാകുന്നു. (അവ മത്തായി 5:10–12 ആണ്.) തീമോത്തിയോസു
മെത്രാനെ പ്രശംസിച്ചുള്ള ലേഖകന്റെ ഈ ഉൽഘോഷണം അല്പം വളരെ ത
മാശിനു വകയുള്ളതാണ്. കണ്ടനാട്ടു ഭദ്രാസന ഇടവകക്കാരുടെ ആവശ്യവും അ
പേക്ഷയും അനുസരിച്ച് അന്ത്യോഖ്യാപാത്രിയർക്കീസിനാൽ ഊർശലേം ദൈ
വാലയത്തിൽവച്ചു വാഴിക്കപ്പെട്ടിട്ടുള്ള ഒരു മെത്രാനാണ് ഈ ദേഹം. എബ്രാ
യലേഖനം 12 അ. 22–24 വാക്യങ്ങളിൽ പറയുംപ്രകാരം "അനേകായിരം മാ
ലാഖമാരുടെ കൂട്ടങ്ങളെയും സ്വർഗ്ഗത്തിൽ പേരെഴുതപ്പെട്ടന്ന ആദ്യജാതന്മാരു
ടെ സഭയേയും സകലത്തിന്റെയും ന്യായാധിപതിയായ ദൈവത്തെയും പൂർണ്ണ
രായ നീതിമാന്മാരുടെ ആത്മാക്കളെയും പുതിയനിയമത്തിന്റെ മദ്ധ്യസ്ഥനാ
യ യേശുവിനെയും ഹാബേലിന്റെ രക്തത്തെക്കാൾ അധികമായി സംസാരി

ക്കുന്ന അവിടത്തെ തക്കസേചനത്തെയും'' സമീപിച്ചുകൊണ്ടു് ഈ മെത്രാച്ചൻ അനേകായിരം ഈശ്വരഭക്തന്മാരായ ക്രൈസ്തവർ കേൾക്കെയും അവരെ സാക്ഷിനിറുത്തിക്കൊണ്ടും ചെയ്ത സത്യപ്രതിജ്ഞയിലും പാത്രിയർക്കീസുബാവാ തിരുമനസ്സിലേക്കു് എഴുതിക്കൊടുത്ത റജിസ്റ്റർ ഉടമ്പടിയിലും x അപ്പോസ്തൊലികശിഹാം സുന്നഹദോസിനാൽ സ്ഥാനഭ്രംശം ചെയ്യപ്പെട്ട ഒരു വ്യക്തിയാണെന്നു സമ്മതിക്കുകയും അദ്ദേഹത്തിന്റെ കൈവെപ്പു് ഉണ്ടായിട്ടുള്ളതും ഉണ്ടാകുന്നതുമായ വൈദികന്മാരോടു സഹകരിക്കുകയോ സഹായിക്കുകയോ ചെയ്യുകയില്ലെന്നു് ഉറപ്പു നൽകുകയും ചെയ്തിട്ടുണ്ടു്. ഇപ്രകാരമെല്ലാം വിശ്വസിപ്പിച്ചു് അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നു മേല്പട്ടം പ്രാപിച്ച ആ മെത്രാൻ ഇപ്പോൾ അന്ത്യോഖ്യാ സിംഹാസനത്തിൻ കീഴിലല്ലെന്നും രണ്ടുവർഷങ്ങളായിട്ടു പൌരസ്ത്യ കാതോലിക്കാ സിംഹാസനത്തിൻ (ഇങ്ങനെ ഒന്നു മലങ്കരെ ഇതുവരെയ്ക്കും ഉണ്ടായിട്ടില്ല.) കീഴിൽ ആണെന്നും ലേഖകൻ സമർത്ഥിക്കുന്നു. ശരി. ഇതിൽനിന്നു് എന്താണു നമുക്കു മനസ്സിലാകുന്നതു്? സമാധാനത്തിനു് എന്നു പറഞ്ഞു് അദ്ദേഹം ചെയ്ത ശ്രമം മുഴുവനും കണ്ടനാട്ടു് ഇടവകയെ അന്ത്യോഖ്യാ ബന്ധത്തിൽനിന്നു വേർപെടുത്തി കാതോലിക്കാ പക്ഷത്തു ചേർക്കാനായിരുന്നു എന്നല്ലാതെ മറ്റൊന്നുമല്ല. ഇപ്രകാരം അട്ടിമറികൾ പ്രവൃത്തിച്ചു നടന്നുകൊണ്ടു സഭയെ പീഡിപ്പിച്ച ഒരു സന്ധ്യാസമയത്തെ ചിന്തയെപ്പററി 'മ്ശിഹാ തമ്പുരാന്റെ ആശ്വാസവചനങ്ങളത്രെ ഓർമ്മയിൽ വരുന്നതു്'' എന്നു ലേഖകൻ എഴുതിയിരിക്കുന്നതു് ഒരു വെറും നേരമ്പോക്കായി ഞങ്ങൾക്കു തോന്നുന്നു. ആകയാൽ ലേഖകൻ ഇതിലേക്കു വി: മത്തായിയുടെ സുവിശേഷത്തിൽനിന്നു് ഉദ്ധരിച്ചിട്ടുള്ള വേദവാക്യങ്ങൾ ഒന്നുംതന്നെ നമ്മുടെ മത്തായിമെത്രാന്റെ കാര്യത്തിൽ പററിയവയല്ലെന്നു പ്രത്യക്ഷമാണു്. എന്നാൽ അദ്ദേഹത്തിന്റെ പ്രകൃതത്തിനു യോജിക്കുന്ന ചില വാക്യങ്ങൾ പ്രസ്തുത സുവിശേഷത്തിൽ തന്നെ ഉള്ളതായി ഞങ്ങൾ കാണുന്നുണ്ടു്. വ്യാപാരംചെയ്തു ലാഭമുണ്ടാക്കാൻ ഏല്പിച്ച സമ്പാദ്യംകൊണ്ടു കൈകാര്യംചെയ്യാതെ മണ്ണിൽ നിലത്തു് ഒളിച്ചുവെച്ചു് അലസനായി നടന്ന ഒരു നിർവിചാരകനായ ദാസനോടു് അവന്റെ യജമാനൻ പറയുന്നതു് എന്താണെന്നു കേൾക്കുക.—'ദുഷ്ടനും മടിയനുമായ ദാസാ, എന്റെ ദ്രവ്യം നീ പലിശയ്ക്കു് ഇടേണ്ടതായിരുന്നു. ഞാൻ വന്നു് എന്റേതു പലിശയോടുകൂടി വാങ്ങിക്കൊള്ളുമായിരുന്നുവല്ലോ. ഇവനിൽനിന്നു് ആ കക്രാ വാങ്ങി പത്തു കക്രാ ഉള്ളവനു കൊടുപ്പിൻ..........മടിയനായ ദാസനെ പുറത്തു് അന്ധകാരത്തിലേക്കു തള്ളിക്കളവിൻ. അവിടെ കരച്ചിലും പല്ലുകടിയും ഉണ്ടാകും.' (മത്തായി 25-ാം അ.) മതി. ഒരു ഊണിനുവേണ്ടി ജ്യേഷ്ഠാവകാശം വിറ്റ ഏശാവിനെപ്പോലെയുള്ള ഒരു മനുഷ്യനെപ്പറ്റി ഇനി എന്തു പറയാനാണു്. ജ്ഞാനികൾക്കു് ആംഗ്യം മതിയാകുമല്ലോ.

ലേഖകൻ ഞങ്ങളുടെമേൽ ചുമത്തിയ എല്ലാ ആരോപണങ്ങൾക്കും ആക്ഷേപങ്ങൾക്കും തക്കതായ സമാധാനം ഞങ്ങൾ മുകളിൽ പറഞ്ഞുകഴിഞ്ഞു. അവ

---

x ഉടമ്പടിയിലെ ചില ഭാഗങ്ങൾ ഒടുവിൽ ചേർത്തിട്ടുണ്ടു്.

യെല്ലാം അടിസ്ഥാനരഹിതങ്ങളാണെന്ന മാന്യ വായനക്കാർക്ക് ഇപ്പോൾ ബോദ്ധ്യമായിരിക്കണം. ലേഖകൻപോലും ഉത്തമവിശ്വാസം കൂടാതെയാണ് അവയെ പറഞ്ഞുണ്ടാക്കിയതെന്ന സൂക്ഷിച്ചോ സൂക്ഷിക്കാതെയോ ഒന്നു നോക്കിയാൽ ആർക്കും മനസ്സിലാകും. പിന്നെ എന്തിനാണ ലേഖകൻ ഇങ്ങനെയൊക്കെ ജല്പിച്ചതെന്ന ചോദിച്ചേക്കാം. മാന്യ വായനക്കാരെ സത്യം ഗ്രഹിപ്പിക്കണമെന്നല്ല; വല്ലതും പറഞ്ഞ് ഒടുക്കം നിവൃത്തി മിടുക്കൻ ചമയണം എന്നല്ലാതെ മറെറാന്നും പറയാനില്ല. ഇത്തരത്തിലുള്ള മിടുക്കുകൾ ആരും വകവച്ചു തരികയില്ലെന്ന് ഇനിയെങ്കിലും ലേഖകൻ ധരിച്ചാൽ നന്നായിരിക്കും.

ലേഖകന്റെ ചില ആരോപണങ്ങൾ അടിസ്ഥാനരഹിതമാണെന്ന തെളിയിക്കുന്നവർക്ക സ്വർണ്ണമെഡൽ, മോതിരം, 900 രൂപാ ഇനാം ഇവയൊക്കെ കൊടുക്കാൻ തയ്യാറാണെന്ന ലേഖകൻ പരസ്യം ചെയ്തിരിക്കുന്ന കാര്യം മേൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. പിറമാടം ദയറാ വകയ്ക്കു രണ്ടുകൊല്ലംമുമ്പ് 280 രൂപായ്ക്കു പ്രോനോട്ടു എഴുതിക്കൊടുത്തിട്ട് ആ കടം വീട്ടാതെയും ആ ദയറായോടുള്ള സകല ബന്ധങ്ങളും വിട്ട് അവിടുന്ന് ഇറങ്ങി പോന്നിട്ടും ഇപ്പോഴും ഒരു എം. എ. എസ്. ജനറൽസെക്രട്ടറിയാണെന്ന നിർല്ലജ്ജം ഘോഷിച്ചുകൊണ്ടു നടക്കുന്ന സന്യാസിലേഖകൻ ലക്ഷ്യമില്ലാതെ 900 രൂപാ ഇനാമും സ്വർണ്ണസാമാനങ്ങളും കൊടുക്കാമെന്നും മറ്റും പറയുന്നതു വെറും ക്രൂദാശങ്ങളാണെന്ന ഞങ്ങൾക്ക മുമ്പേതന്നെ അറിയാമായിരുന്നു. ഞങ്ങളുടെ ഈ അറിവിനെ സ്ഥിരപ്പെടുത്തുന്നതിന് ഈയിടെ കിട്ടിയ ഒരു തെളിവുകൂടി ചേർത്ത് ഈ ലഘുലേഖ അവസാനിപ്പിച്ചുകൊള്ളട്ടെ.

പരമാർത്ഥികളായ ചില ആളുകൾ ലേഖകന്റെ പരസ്യംകണ്ട് കാക്കത്തൊള്ളായിരം രൂപായുടെ ഇനാം മത്സരത്തിൽ ചേരാൻ എഴുത്തുകുത്തുകൾ നടത്തി. അവരെ ലേഖകൻ എങ്ങനെ കബളിപ്പിച്ചുഎന്ന് അവർ ഞങ്ങൾക്ക് അയച്ചുതന്ന എഴുത്തുകളിൽനിന്ന ചുരുക്കത്തിൽ താഴെ പ്രസ്താവിക്കാം.

1. അമ്പാട്ട് പാറേക്കുന്നേൽ മി. കെ. കെ. അബ്രഹാം, പാമ്പാടി.

ഇദ്ദേഹം നമ്മുടെ കത്തനാരുടെ പരസ്യത്തിൽ പറയുന്ന പ്രസ്താവനകൾ മൂന്നും അസത്യമാണെന്ന തെളിയിക്കാമെന്നും, കത്തനാർ നിശ്ചയിച്ച സമാധാനപ്രിയരായ പ്രൊഫസ്സർ കെ. ജോർജ്ജ്, പാലാമ്പടത്തു തോമസുവക്കീൽ, ഡോക്ടർ തോമസ് എന്നിവരുടെ മദ്ധ്യസ്ഥതയെ സമ്മതിക്കുന്നുവെന്നും, 900 രൂപാ കത്തനാർ അവരെ ഏല്പിച്ചശേഷം വിവരമറിയിച്ചാൽ അവർ നിശ്ചയിക്കുന്ന സ്ഥലത്തും സമയത്തും ഹാജരായി തെളിവുകൊടുക്കാമെന്നും 9-1-120-ൽ അച്ചന് എഴുതി. അച്ചന്റെ 13—1—120-ലെ മറുപടി കാർഡിൽ "നിങ്ങൾ വാദപ്രകാരം തെളിയിക്കാത്തപക്ഷം എന്നെ ബുദ്ധിമുട്ടിക്കുന്നതിനു പ്രായശ്ചിത്തമായി വസൂൽ ചെയ്യത്തക്കവണ്ണം 900 രൂപാ നിങ്ങൾ പ്രസ്തുത മാന്യന്മാരുടെ അടുക്കൽ സെക്യൂരിററിക്ക രസീതു ഹാജരാക്കുന്നപക്ഷം നിങ്ങളുടെ വ്യവസ്ഥകൾക്ക ഞാൻ വിധേയനാകാവുന്നതാണെ" എന്ന് എഴുതി. ഇതിനു മി. എബ്രഹാം 26-2-120—ൽ വീണ്ടും എഴുതിയതിൽ "അച്ചന്റെ പരസ്യമനുസരിച്ച പണം തന്നുകൊള്ളാമെന്ന് അവരിൽ ഒരാളിന്റെ രേഖ

കാണിച്ചാലും മതി' എന്നു കാണിച്ചിരുന്നു. അച്ചൻ മറുപടി കൊടുത്തില്ല.

2. മി. റ്റി. എം. ജോസഫ്, മറിയപ്പള്ളി. ഇദ്ദേഹം ചില സംശയങ്ങൾ ചോദിച്ചു 24-2-120-ൽ കത്തനാർക്കു് എഴുതി. ലഘുലേഖയിലെ മൂന്നു പ്രസ്താവനകളിൽ ഏതെങ്കിലും അസത്യമാണെന്നു തെളിയിച്ചാൽ വീതപ്രകാരമുള്ള ഇനാം കൊടുക്കാമോ എന്നും, തെളിയിക്കുന്നപക്ഷം ഇനാം കിട്ടുമെന്നുള്ളതിനു. അച്ചൻ നിശ്ചയിച്ച മദ്ധ്യസ്ഥന്മാരിൽ ആരെക്കൊണ്ടെങ്കിലും ഉറപ്പുതരീക്കാമോ എന്നും ആയിരുന്നു ചോദ്യങ്ങൾ. ഇതിനു മറുപടിയായി "ഒരു സംഗതി മാത്രം തെളിയിച്ചാലും മുഴുവൻ ഇനാമും തരുവാൻ തയ്യാറാണെന്നും" എന്നാൽ തെളിയിക്കാതെ ബുദ്ധിമുട്ടിക്കുന്നപക്ഷം പരിഹാരമായി അച്ചനു് ഉറപ്പുകൊടുക്കണമെന്നും, അച്ചൻ 27-2-120-ൽ എഴുതി. മി. ജോസഫ് വിട്ടില്ല. അങ്ങോട്ടു് ഉറപ്പുകൊടുക്കണമെന്നുള്ള വ്യവസ്ഥ അച്ചന്റെ പരസ്യത്തിൽ ഇല്ലാത്തതിനാൽ അതിനു തയ്യാറില്ലെന്നും മദ്ധ്യസ്ഥന്മാരുടെ അടുക്കൽ എന്നു്, എവിടെവച്ചു തെളിവുകൊടുക്കണമെന്നു് അറിയിക്കണമെന്നും 9-3-120-ൽ മി. ജോസഫ് എഴുതി. എന്നാൽ നമ്മുടെ കത്തനാർ മൌനംദീക്ഷിച്ചുകളഞ്ഞു.

3. കടിയന്തുരുത്തിൽ മി. കെ. കെ. ഇട്ടി, പുതുപ്പള്ളി. ലേഖകന്റെ പരസ്യത്തിൽ പറയുന്നതുപോലെ തെളിയിക്കാമെന്നും അച്ചൻ പേരുപറഞ്ഞിരിക്കുന്ന മദ്ധ്യസ്ഥന്മാരെ സമ്മതിക്കുന്നുവെന്നും സ്ഥലവും തീയതിയും അറിയിക്കണമെന്നും 25-3-120-ൽ ഇദ്ദേഹം എഴുതി. യാതൊരു മറുപടിയും കത്തനാർ കൊടുത്തില്ല. ഇങ്ങനെയിരിക്കെ ധനുപ്രകൃതിയോടുകൂടി അച്ചനെ യാദൃച്ഛികമായി കോട്ടയത്തുവച്ചു കണ്ടപ്പോൾ വീണ്ടും ആവശ്യപ്പെട്ടു. അപ്പോൾ അച്ചൻ പറഞ്ഞതു് ഒരു നല്ല സംഖ്യ പ്രതിഫലംകൊടുത്താൽ കോട്ടയത്തുവന്നു മദ്ധ്യസ്ഥതകാര്യത്തിൽ പങ്കെടുക്കുമെന്നായിരുന്നു. പ്രതിഫലസംഖ്യയ്ക്കു് ഉറപ്പുകൊടുത്താൽ മതിയെന്നു പിന്നീടു് അച്ചൻ ദയവായി സമ്മതിച്ചു. അങ്ങനെ പണമോ ഉറപ്പോ കൊടുക്കണമെന്നു് അച്ചന്റെ പരസ്യത്തിൽ ഇല്ലാത്തതിനാൽ അതു സാധിക്കയില്ലെന്നും അത്യാവശ്യമെങ്കിൽ അച്ചന്റെ യാത്രച്ചെലവും കോട്ടയത്തെ താമസച്ചെലവും കൊടുക്കാമെന്നും മി. ഇട്ടി പറഞ്ഞു. കുറെ പണമെങ്കിലും കിട്ടാതെ സാധിക്കയില്ലെന്നുപറഞ്ഞു് അച്ചൻ പൊയ്ക്കളഞ്ഞു.

4. റ്റി. പി. പീലിപ്പോസ്, കോട്ടയം. ഇദ്ദേഹം 2-12-44-ൽ മേൽപറഞ്ഞതുപോലെ അച്ചനു് എഴുതി. അതിനു 10-12-44-ൽ കിട്ടിയ മറുപടി മദ്ധ്യസ്ഥന്മാരുടെ മുമ്പാകെ തെളിവുകൊടുത്തു അവരുടെ വിധി വാങ്ങിക്കൊണ്ടുവന്നാൽ ഇനാം തരാമെന്നായിരുന്നു. 'പരമാർത്ഥ ഉദ്ദേശമുണ്ടെങ്കിൽ അച്ചൻ നിയമിച്ച മദ്ധ്യസ്ഥന്മാർക്കു സൌകര്യമായ സ്ഥലവും സമയവും അച്ചൻ തന്നെ നിശ്ചയിച്ചു് അറിയിച്ചാൽ തെളിയിക്കാമെന്നും അല്ലാത്തപക്ഷം അച്ചന്റെ വെല്ലുവിളി പിൻവലിക്കണമെന്നും മറുപടിക്കു് അഞ്ചൽക്കൂട് അയയ്ക്കുന്നെന്നും അച്ചനു് 14-12-44-ൽ എഴുതി. അതിന്റെ രണ്ടാഴ്ച കഴിഞ്ഞു് ഒരു മറുപടികാർഡ് മി. പീലിപ്പോസിനു കിട്ടി. അതിന്റെ രത്നച്ചുരുക്കം മി. പീലിപ്പോസ് തന്നെ മുമ്പോട്ടുവന്നു തെളിയിക്കണമെന്നാണു്. അതിലേക്കു ലേഖകൻ ഒന്നും ചെയ്യാൻ തയ്യാറില്ലത്രെ.

ഇത്രയും ആളുകൾ തങ്ങൾക്ക പററിയ അബദ്ധം ഞങ്ങളെ അറിയിച്ചിട്ടുണ്ടു്. മലങ്കര ഒട്ടുക്ക് എത്ര സാധുക്കൾ ഈ കത്തനാരുടെ പരസ്യംകണ്ടു് എഴുത്തുകൾ അയയ്ക്കുകയും ഭഗ്നോത്സാഹരാകയും ചെയ്തുകാണുമെന്നു് ആർക്ക് അറിയാം. 900 രൂപാ കൊടുക്കാമെന്നു കത്തനാർ പരസ്യംചെയ്തതിന്റെ ഉദ്ദേശം എന്തെങ്കിലും കൊടുക്കാനല്ല. മത്സരത്തിൽ പങ്കുകൊള്ളാൻ വരുന്ന ഓരോരുത്തനോടും ഒരു നല്ല സംഖ്യവീതം പിടുങ്ങാമൊ എന്നു നോക്കാനാണെന്നു വ്യക്തമാകുന്നു. ഇതല്ലയൊ കള്ളസന്യാസികളുടെ ജഗവഞ്ചന. ഇത്തരക്കാർക്കു പിറമാടം ദയറായിൽ സ്ഥാനമില്ലാതെ പോയതു് ഇന്ത്യയുടെ അപ്പോസ്തോലനായ മാർ തോമ്മാശ്ലീഹായുടെ പ്രാർത്ഥനമൂലം തന്നെ; സംശയമില്ല.

The following are extracts from the agreement executed by Mar Thimotheos Eugene Metropolitan in favour of H. H. Patriarch Elias III of Antioch on 5th May 1927 at Jerusalem and certified by the Notary Public, District Court, Jerusalem on the same day.

"... ... I do acknowledge the following facts:-

1. H. H. Moran Ignatius Elias III the Patriarch of the Apostolic hSe of Antioch is the Supreme Head of all the East. His Holiness ieolds both the tempoıal and spiritual authority over the Syrian Church of Malabar situated in the western part of the province as well as over all its properties. I will submit myself to this authority till my death. I also pledge to accept the Patriarchal Representative in Malabar and to show him all respect, love and submission.

4. I do hereby acknowledge to submit perfectly to all injunctions and canons laid down by His Holiness or will be laid down by His successors to the Patriarchal See of Antioch. Should I alter any portion of the creed or the doctrines of the Holy Church or should I oppose or reject any part of His spiritual and temporal authorities, I shall be deprived and stripped from any spiritual orders and deserve penalty provided by the canons of our Church and no objections I shall raise to such step against me.

5. Should I infringe the limits of my office as conferred upon me by His Holiness or by His Successors in the See of Antioch, His Holiness or His successors may discharge and eject me from my orders. In case of my discharge and dismissal from my orders by His Holiness or by His successors I shall have no right to oppose my discharge and dismissal, but I must submit and yield. If His Holiness approves of transference of my services from the diocess in charge of which I was put, to another one I must submit and submissively yeld.

7. I repudiate Abdul Messiah who was discharged, in the year 1905 by the decision of the Synod from the office of Patriarchate whom the excommunicated Geevarghese and companions had called to Malabar in the year 1086 M. E. I also reject all the spiritual orders given by him in Malabar as to Catholicos, Metropolitics (Bishops) and others as well as all the persons who were ordained by the latter or those who will be ordained by them for the reason that such ordination is not canonical. Likewise I reject all injunctions issued by the said Abdul Messiah in Malabar contrary to the ecclesiastical jurisdiction. I hate all the acts done by them and repudiate their erroneous doctrines. I beleve that they are missed in whatever they do. I promise not to unite myself with them or with those ordained by them in anything relative to the liturgies of the Church."

—0—

# അഭ്യർത്ഥന

മലങ്കര സുറിയാനി സഭാ ലഘുലേഖാസംഘംവക 4-ാംനമ്പർ കൃതിയാണ് ഇത്. ഇതുവരെയുള്ള പ്രസിദ്ധീകരണങ്ങൾക്കു ധനസഹായം ചെയ്തും മറ്റു വിധത്തിലും ഞങ്ങളെ പ്രോത്സാഹിപ്പിച്ചിട്ടുള്ള എല്ലാ സത്യവിശ്വാസികളോടും ഞങ്ങൾക്കുള്ള കൃതജ്ഞതയെ ഇവിടെ സബഹുമാനം രേഖപ്പെടുത്തികൊള്ളുന്നു. ഇനിയും ഉടനെ അഞ്ചു കൃതികൾ അച്ചടിക്കാൻതക്കവണ്ണം തയാറായിരിക്കുന്നു. പിന്നാലെ പലതും അച്ചടിക്കേണ്ടതായിട്ടുമുണ്ട്. ഇവയെല്ലാം പണം അത്യാവശ്യമായിരിക്കുന്നു. ഞങ്ങളെ ഇതുവരെ സഹായിച്ചിട്ടുള്ളവർ മേലിലും സഹായിക്കണമെന്നും, ഇറങ്ങുന്ന ലഘുലേഖകളെല്ലാം അപ്പഴപ്പോൾ വായിച്ചു ഗ്രഹിച്ചശേഷം അടുത്തുള്ള സഹോദരങ്ങൾക്കു വായിക്കാൻ കൊടുക്കണമെന്നും, ഇങ്ങനെ സത്യങ്ങൾ പ്രചരിക്കുന്നതിനു എല്ലാവരും കഴിയുന്ന യത്നങ്ങൾ ചെയ്യണമെന്നും വിനയപൂർവ്വം അഭ്യർത്ഥിച്ചുകൊള്ളുന്നു.

പണങ്ങളും എഴുത്തുകളും അദ്ധ്യക്ഷന്റെ മേൽവിലാസത്തിൽ അയയ്ക്കേണ്ടതാകുന്നു.

എന്ന് സംഘാദ്ധ്യക്ഷൻ

അബ്ദുൽഅഹാദ്റമ്പാൻ

മാർ ഇഗ്നാത്യോസു ദയറാ, ഓമല്ലൂർ.